യിരിക്കും. വാസ്തവത്തിൽ ശബ്ദയോഗത്തിൽ ഇത്ര നിർവൃതി അനുഭവിച്ചിട്ടുള്ള സഹൃദയന്മാർ അപൂർവ്വംതന്നെയാണു്. ഈ സൂക്ഷ്മതത്വം മനസ്സിലാക്കുന്നവർ പി. കെ-യുടെ പദപ്രയോഗചാതുര്യത്തിൽ പാണ്ഡിത്യ പ്രദർശനമുണ്ടെന്നു ആരോപിക്കുമെന്നു തോന്നുന്നില്ല.

ഒരു ശൈലിയുടെ മാഹാത്മ്യം, രചയിതാവിന്റെ അന്തരംഗപ്രഭാവം വായനക്കാരന്റെ ഗ്രഹണേന്ദ്രിയങ്ങളിൽ ഗാഢമായി പതിപ്പിക്കുവാൻ അതിനുള്ള കഴിവിനെ ആശ്രയിച്ചിരിക്കുന്നുവെന്നു പറയാം. ഈ മാനദണ്ഡം വച്ചുനോക്കിയാൽ പി. കെ-യുടേതുപോലെ ശക്തിയേറിയ ശൈലികൾ ചുരുക്കം മലയാളസാഹിത്യകാരന്മാർക്കു വശമായിട്ടുണ്ടെന്നു കാണാം. സ്വാന്തപ്രഭാവത്തെ അനുവാചകരും വായനക്കാരിലേക്കു് പകരുകതന്നെചെയ്യും. ആ വ്യക്തിവൈഭവം വായനക്കാരനെ സാക്ഷേപംബോധനത്തിലേക്കു പ്രതിപാദ്യത്തിന്റെ പൂർണ്ണപ്രതീതി ജനിപ്പിക്കാത്ത ഒറ്റവാചകംപോലും പി. കെ. എഴുതിയിട്ടില്ല. ഇംഗ്ലീഷു് ഒരു സാഹിത്യകാരനെന്നുള്ള നിലയിൽ പി. കെ-യെ വിജയശ്രീലാളിതനാക്കിയ മാഹാത്മ്യം. ഗദ്യത്തിന്റെ സാഹിത്യം, ബഹു വിപുലമായ ഒരു പരിധിയെ അവലംബിക്കുന്നില്ല. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളുടെ സംഖ്യയും വ്യാപ്തിയും അസാധാരണങ്ങളല്ല. ലോകോത്തരമാഹാത്മ്യമുള്ള ഗ്രന്ഥങ്ങളൊന്നും പി. കെ. രചിച്ചിട്ടുമില്ല. ഇങ്ങനെയൊക്കെയാണെങ്കിലും പരിമിതമായ പരിധിയിൽ നിർവഹിച്ചിടത്തോളം ഭാഗങ്ങൾ അന്തർവീര്യം തുളുമ്പുന്ന നിറകുടങ്ങളാണു്; രീതിയിലും സാരത്തിലും അസാധാരണങ്ങളുമാണു്.

മലയാളത്തിൽ മറെറങ്ങും അലഭ്യമായ അപൂർവ്വതകളും
തിളങ്ങുന്ന ഒരു ശൈലിയിലാണ് അവ രചിച്ചിട്ടുള്ളതു്.
ആ ശൈലിക്കു സമാനമായി മറെറാരുശൈലി ചൂണ്ടിക്കാ
ണിക്കാനില്ല. നമ്മുടെ സാഹിത്യത്തിൽ പി. കെ. സ്വായ
ത്തങ്ങളായ ചില മുദ്രകൾ പതിച്ചു. അദ്ദേഹം ആരെയും
അനുകരിച്ചില്ല; അദ്ദേഹത്തെ ആൎക്കും അനുകരിക്കുവാൻ
സാദ്ധ്യവുമല്ല. അസാധാരണം, അനന്യസദൃശം, അനനുകര
ണീയം — ഇതൊക്കെയാണ് പി. കെ-യുടെ സാഹിത്യവും
ശൈലിയും.



## അദ്ധ്യായം ൪

### കവിത

സാഹിത്യകാരനായ പി. കെ-യിൽ ഗദ്യകാരൻ, വിമർ
ശകൻ എന്നിങ്ങനെ രണ്ടു നിലകൾ സർവ്വോൽകൃഷ്ടങ്ങ
ളായി പരിഗണിക്കേണ്ടതാണെങ്കിലും കവിത്വം ഒട്ടും അപ്ര
ധാനമായ ഒരു അംശമല്ല. അദ്ദേഹത്തിന്റെ കവിതയുടെ
പരിമിതികൾ പലതും ഉണ്ടായിരുന്നുവെന്നുള്ളതു് അനിഷേ
ധ്യംതന്നെ. എങ്കിലും ആ കവിതാരീതി ഒരു പ്രത്യേകം
തന്നെയായിരുന്നു. ഗദ്യശൈലിക്ക് എന്നപോലെ പി. കെ
യുടെ പദ്യശൈലിക്കും അന്യാദൃശമായ ഒരു വ്യക്തിത്വം
അഥവാ അസാധാരണത്വമുണ്ട്.

ആ കവിതയുടെ പരിമിതികളെപ്പററിത്തന്നെ ആദ്യം
പറയാം. അതിന്റെ രീതി തികച്ചും പ്രാചീനമാണ്. മഹ

കാവ്യപ്രസ്ഥാനത്തിൽനിന്നും അധികം മുന്നോട്ടു കടക്കു
വാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ശ്രീമൂലമുക്താവലിയും,
കിമപികാവ്യവും എഴുതിയ കാലങ്ങളിൽ മലയാളകവിത
വള്ളത്തോളിന്റെയും ആശാന്റെയും ഉള്ളൂരിന്റെയും പ്ര
സ്ഥാനങ്ങളിൽ സ്വതന്ത്രമായി വിഹരിക്കുകയായിരുന്നു. മണി
പ്രവാളപ്രസ്ഥാനമോ പോകട്ടെ, സംസ്കൃതവൃത്തങ്ങളെ
പ്പോലും കവികൾ ഉപേക്ഷിച്ച് ലളിതകോമളങ്ങളും നൂത
നചിന്താഗതിദ്യോതകങ്ങളുമായ ഖണ്ഡകാവ്യങ്ങൾകൊണ്ടു
മലയാളസാഹിത്യത്തിൽ ഒരു നവ്യസരണി ഉൽഘാടനം
ചെയ്തുകഴിഞ്ഞിരുന്നു. പി. കെ., സാഹിത്യത്തിന്റെ ഈ
നവീന പ്രവണതകളിൽ യാതൊരു ശ്രദ്ധയും ചെലുത്തി
യില്ല. അവ ഏറെക്കുറെ അനാസ്വാദ്യങ്ങളോ അനഭി
ലഷണീയങ്ങളോ എന്നാണ് അദ്ദേഹം കരുതിയതു്. അതി
ലേക്ക് സ്വന്തം യുക്തികളും അദ്ദേഹത്തിന് ഉണ്ടായിരുന്നു.
ഈ യുക്തികൾ വിമർശകനെന്നുള്ള നിലയിൽ പി. കെ.
യുടെ പ്രത്യേകചിന്താഗതികളെ പ്രദ്യോതിപ്പിച്ചുവെങ്കിലും
ഒരു കവിയെന്നുള്ള നിലയിൽ അദ്ദേഹത്തെ ഏറെക്കുറെയാ
ഥാസ്ഥിതികത്വത്തിൽ കൊണ്ടുചെന്നു ചാടിച്ചു. ഈ മനോ
ഭാവം സ്വകവിതകളുടെ സാർവജനീനതയെ സാരമായി
ബാധിക്കാതെയുമിരുന്നില്ല.

ഗദ്യസാഹിത്യത്തിൽ നൂതനപ്രസ്ഥാനങ്ങളെ വിജയക
രമായി അനുകരിക്കുവാൻ കഴിഞ്ഞ പി. കെ., പദ്യസാഹി
ത്യത്തിൽ ഈ വിധം ഒരു യാഥാസ്ഥിതികനായിപ്പോയ
തിൽ ഒരു വൈചിത്ര്യം കാണാമെങ്കിലും സാഹചര്യങ്ങളുടെ
അതിസ്പർശം ഇവിടെയും പരിഗണനീയമായിരിക്കുന്നു. പൂർവ്വ

പാട്ടുകഠം അനാവരിച്ചിരുന്നുവെങ്കിൽ പി. കെ.യ്ക്കു് കവിതാ
പ്രസ്ഥാനത്തിൽ നേരിട്ട ഈ വൈകല്യം ഗാഢമായിരുന്നു
വെന്നുള്ളതു നിർവ്വിവാദമാണു്. അഭിഭാഷകജീവിതകാലത്തു്
സാഹിത്യമാർഗ്ഗത്തിൽ നിന്നും വിദൂരസ്ഥിതനായിരുന്ന ഘട്ട
ങ്ങളിൽപോലും പി. കെ., ഗദ്യസാഹിത്യനിർമ്മാണത്തിൽ
നിന്നും നിശ്ശേഷം പിൻതിരിഞ്ഞിരുന്നില്ല. എന്നാൽ കവി
താപ്രസ്ഥാനത്തെ കൈവിട്ടുകളഞ്ഞമട്ടു്; നിർമ്മമായ വാ
സനയ്ക്കു് വികാസവേളകഠം ലഭിച്ചതേയില്ല. മലയാളകവിത
യുടെ നൂതനാഭിവൃദ്ധിയിൽ ശ്രദ്ധിക്കുവാൻ സാധ്യമായതു
മില്ല. ഭാവനാപരമായ കൃതികഠംക്കു് ചെലവുചെയ്യുന്ന
സമയത്തിന്റെ പ്രയോജനത്തിൽ പി. കെ. സംശയദൃഷ്ടി
യായിരുന്നു. ഉത്തമനായ രാജരാജവർമ്മ, നൂതനപ്രസ്ഥാ
നങ്ങഠംക്കു നൽകിയ പ്രോത്സാഹനത്തിനോടുപോലും വഴിപ്പെടു
വാനുള്ള സൗകര്യവും സന്ദർഭങ്ങളും പി. കെ.യ്ക്കുണ്ടായില്ല.
ഇപ്രകാരമുള്ള കാരണങ്ങളാൽ, പിന്നീട വല്ലപ്പോഴും കവി
താനിർമ്മാണത്തിനുള്ള സമയം കൃത്യാന്തരങ്ങളിൽനിന്നും
കവർന്നെടുത്തപ്പോഴെല്ലാം പൂർവ്വികരീതിയിലുള്ള കാവ്യങ്ങളി
ലല്ലാതെ നവ്യമായ ഒന്നിലും കൈവയ്ക്കുവാനുള്ള ഔത്സുക്യം
ഇല്ലാതെപോയി. സാഹചര്യങ്ങളും സമയദൗർലഭ്യവുംമൂലം
സംഭവിച്ച ഈ പരിണാമഗതിയെ യാഥാസ്ഥിതികതാ
മായി ചിലർ വീക്ഷിച്ചേക്കാവുന്നതാണു്. എന്നാൽ
സ്വഭാവസ്ഥിരമായ ഒരു യാഥാസ്ഥിതികത്വമെന്നു് ഇതി
നെപ്പറയുവാൻ സാധ്യമല്ല. ഇതരകാര്യവ്യഗ്രതകഠം ക്രമേ
ണ സർവ്വജ്ഞനായ ഒരു സാഹിത്യകാരനെന്നുള്ള നിലയിൽ
തന്നെ വർത്തിക്കുവാൻ പി. കെ.യ്ക്കു കഴിഞ്ഞിരുന്നുവെങ്കിൽ
ഒരു പക്ഷേ നവീനപ്രസ്ഥാനത്തിൽ സാരവത്തായ പല

സംഭാവനകളും ചെയ്യുവാൻ അദ്ദേഹത്തിനു സാധിക്കാതിരുന്നു. 'കൈലാസദർശനം'പോലെ സൗന്ദര്യസമുജ്ജ്വലമായ ഖണ്ഡകൃതിരചിക്കുവാൻ കെല്പുള്ള ഒരു ഭാവനാശാലിക്ക് ആധുനിക കവിതാപ്രസ്ഥാനത്തിൽ എത്രതന്നെ മഹാകവിയോടും കിടനിൽക്കുവാനുള്ള കഴിവ് ഇല്ലാതെപോകുമായിരുന്നുവെന്നു വിശ്വസിക്കുക സാധ്യമല്ല. എന്നാൽ വ്യാഴവട്ടത്തിലൊരിക്കൽമാത്രം കാവ്യലോകവ്യവഹാരത്തിനിറങ്ങിയ പി. കെ. അന്നത്തെ കാലത്തു മലയാളകവിതയ്ക്കുണ്ടായ പുരോഗമനത്തെപ്പററി കാര്യമായി ഗൗനിക്കുകയോ അതിന്റെ മാഹാത്മ്യത്തിൽ സാരമായി വിശ്വസിക്കുകയോ ചെയ്തില്ല. അത്രമാത്രമല്ല പ്രാചീനമഹാകാവ്യങ്ങളുടെ മാദകമായ ലഹരിയിൽനിന്നും ഒരു കാലത്തും മനസ്സ് നിവർത്തിപ്പിക്കുവാൻ കഴിയാതിരുന്ന അദ്ദേഹത്തിന്റെ കാവ്യനിർമ്മാണോദ്യമം കൂടുതൽ പ്രബലങ്ങളായ നൂതനാകർഷണങ്ങളുടെ അഭാവത്തിൽ പൂർവ്വമാർഗ്ഗത്തിൽതന്നെ വ്യാപരിച്ചു.

എന്നാൽ പൂർവ്വമാർഗ്ഗപ്രസ്ഥാനത്തിലും പ്രത്യേകമായ ഒരു രീതിയാണ് പി. കെ-യുടേതായിരുന്നത്. ആ രീതി അദ്ദേഹത്തിനു സ്വായത്തവുമായിരുന്നു. ഗദ്യശൈലിയിൽ നിറഞ്ഞുകാണുന്ന 'പി. കെ-ത്വം' കവിതയിലും സ്പഷ്ടമാണ്. പി. കെ-യുടെ മണിപ്രവാളരീതി പാകത്തിലും ശയ്യയിലും പ്രത്യേകംതന്നെ. എങ്കിലും പല കവികളുടെയും വിവിധ സ്വഭാവവിശേഷങ്ങളുടെ വിചിത്രമായ ഒരു സങ്കലനവും അതിൽ കാണാനുണ്ട്. വൈവിധ്യത്തിനു ഇടയ്ക്കുകൂടിയുള്ള പ്രത്യേകതയും വ്യക്തിത്വവുമാണ് അതിന്റെ ഒരു പ്രധാന ലക്ഷണം. മലയാള കവിതയിൽ ഇങ്ങനെ വൈചിത്ര്യമയമായ ശൈലിപ്രയോഗം മററാർക്കും കണ്ടി

ട്ടില്ല. ചമ്പൂകാരന്മാരുടെയും, ആട്ടക്കഥാകർത്താക്കളുടേയും ശൈലികളിൽ അവിടവിടെ മലയാളസംസ്കൃതവിഭക്തി പ്രത്യയങ്ങൾ, പദങ്ങൾ എന്നിവയുടെ കൂട്ടിക്കലർപ്പനുസ രിച്ചു് വിഭിന്നരീതികൾ കാണക്കാം. എന്നാൽ ആകപ്പാ ടെ ഒരേകവിയുടെ കൃതികളിൽ ഒരു ഐകരൂപ്യം കാണും. വലിയകോയിത്തമ്പുരാന്റെ സംസ്കൃതാത്മകമായ പ്രൗഢ മണിപ്രവാളശൈലി ചിലപ്പോൾ സംസ്കൃതപദങ്ങളുടെ ചേരുവയും വിഭക്തിപ്രത്യയങ്ങളുടെ പ്രയോഗവും കാരണത്തു് നല്ല മലയാളപദ്യങ്ങളിൽ പരിണമിച്ചിട്ടുണ്ടെങ്കിലും, ആ വക പദ്യങ്ങൾ ഒരുപക്ഷേ വളരെ നിഷ്കർഷിച്ചു പാകപ്പെടു ത്തിട്ടുള്ളവയുമായിരിക്കണം. ഏ. ആർ. കെ-യുടെ സ്വാഭാവിക ശൈലിതന്നെ വിഭിന്നരീതികളിലാണു് അദ്ദേഹത്തിന്റെ കവിതകളിൽ പ്രകാശിച്ചുകാണുന്നതു്. "വ്യുഷ്ടിവിംശതി" എന്ന പേരിൽ ഒരിക്കൽ പ്രസിദ്ധീകരിച്ച കവിതയിൽ അതിന്റെ രീതിയെപ്പറ്റി പരാമർശിച്ചു കൊണ്ടെഴുതിയ

> "ക്വചിൽ പ്രചണ്ഡം, മൃദുകോമളം ക്വചിൽ,
> ക്വചിൽ സ്ഫുടം, ക്വാപി ശഠം ച ദുർഘടം,
> വിചിത്രമാം പ്രാവൃഷഭംഗികണ്ടു ഞാൻ
> രചിച്ചതിൻ വ്യുഷ്ടിമിതസ്തു മംഗളം."

എന്ന ശ്ലോകത്തിൽ അദ്ദേഹം അതിലെ ശൈലി ചിലട ത്തു് 'പ്രചണ്ഡവും' മറ്റുചിലേടത്തു 'കോമളവും' ചില പ്പോൾ 'സ്ഫുടവും' വേറെ ചിലടത്തു 'ശഠവും' അവിടവി ടെ 'ദുർഘടവും' ആണെന്നു സൂചിപ്പിച്ചിട്ടുണ്ടു്. അങ്ങിങ്ങായി 'വികട'മെന്നുകൂടി പറയുമായിരുന്നെങ്കിൽ അതും പരമാ ർത്ഥമായിരുന്നേനെ. 'വ്യുഷ്ടിവിംശതി'യെയുദ്ദേശിച്ച് അദ്ദേഹം

പറഞ്ഞ ടി അഭിപ്രായം പ്രായേണ തന്റെ മിക്കവാറും കവിതകളെ സംബന്ധിച്ചും സത്യമാണെന്ന് അദ്ദേഹം അറിഞ്ഞിരുന്നോ എന്തോ? എന്തായാലും പി. കെ-യുടെ കവിതാരീതിയുടെ വൈജാത്യവൈവിധ്യങ്ങൾ സുസ്പഷ്ടംതന്നെ. എന്നാൽ മേല്പറഞ്ഞ മാതിരി സ്വഭാവവിശേഷവും സഹായത്തമെന്നല്ലാതെ അനേകതന്ത്രംകൊണ്ടുണ്ടായിട്ടുള്ളതാണെന്ന് പറയുവാൻ തരമില്ല. വ്യക്തിത്വത്തിന്റെ ലക്ഷണങ്ങൾ എവിടെയും സുവ്യക്തമായിത്തന്നെ കാണുമാറുണ്ട്. അതു പ്രതിഭാവിലാസം എല്ലാ രീതികളും പോന്നതായിരുന്നു. സന്ദർഭത്തിനനുരൂപമായും, അപ്പോഴപ്പോഴത്തെ ആവശ്യവും മനോഗതിയും അനുസരിച്ചും, ഏതുരീതി കൈക്കൊള്ളുവാനും പി. കെ-ക്ക് പ്രയാസമില്ലായിരുന്നു. വലിയകോയിത്തമ്പുരാന്റെ ശൈലിയുടെ പ്രൗഢതയും സ്ഫുടതയും പദശയ്യാസൗകുമാര്യവും പി. കെ-യുടെ അനേകപദ്യങ്ങളിൽ കാണുമാറുണ്ട്.

"കോലംകെട്ടാനനാഗരിപതി സിന്ധുകാഞ്ചി-
ജാലംവെള്ളായ പൊതുമാറും രവിവർമ്മസമ്രാട്ടം,
ലോലംവളംദ്യുതിഹാമധുരിപോലെ കാഞ്ചി-
പ്പാലംവാഴക്കെന്നെമൊകെ ഹരിച്ചതില്ലേ?" എന്നും

"സൗരസ്യമേറുമളകാഞ്ചിത കന്ദളാന്ത-
ശ്രീരംഗമാഗി ഉണർന്നെഴുന്ന കാഞ്ചി
സാരംഗലോചനകളീവകയോടനേകം
ചേരുന്നൊരീ നഗരി സർവ്വപുരീകിരീടം."

(ശ്രീമൂലമുക്താവലി)

ആ പ്രതിമാപ്രഭാവത്തിന്‌ അധീനമായി മലയാളത്തിൽ യാതൊരു ശൈലീവിശേഷവും ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല.

* * * *

പാണ്ഡിത്യവിലാസത്തെ പ്രദർശിപ്പിക്കുന്ന ശബ്ദാഡംബരമാണ്‌ പി. കെ.-യുടെ കവിതയെ പ്രത്യക്ഷീകരിച്ചു മറ്റൊരു പ്രധാനലക്ഷണം. ഈ വിഷയത്തിൽ അദ്ദേഹം സംസ്കൃതത്തിൽ മാഘൻ, ശ്രീഹർഷൻ, അനന്തഭട്ടൻ, വാസുദേവൻ (യുധിഷ്ഠിരവിജയകർത്താവ്‌) എന്നീ മഹാകവികളെയും, മലയാളത്തിൽ ഉണ്ണായിവാര്യരെയും ആണ്‌ മാതൃകകളാക്കിയിട്ടുള്ളതെന്നു തോന്നുന്നു. ശബ്ദഭ്രമം അധികമായിട്ടുണ്ടെങ്കിലും അർത്ഥപ്രൗഢിയില്ലാത്ത ശ്ലോകങ്ങൾ അദ്ദേഹം എഴുതാറില്ല. എന്നാൽ ദ്വിപ്രാസാന്ത്യപ്രാസങ്ങളും യമകങ്ങളുമൊക്കെ ഒപ്പിക്കാനുള്ള പരിശ്രമത്തിൽ പലവിധവൈകല്യങ്ങൾക്കും സ്വകവിതയെ വശംവദമാക്കേണ്ടിക്കൂടിയിട്ടുണ്ട്‌. തന്റെ പാണ്ഡിത്യകലവറയിൽനിന്നും വിരളപ്രചാരങ്ങളും അപ്രസിദ്ധങ്ങളുമായ അനേകം സംസ്കൃതപദങ്ങൾ പ്രയോഗിക്കേണ്ടതായ ആവശ്യം വന്നുകൂടി.

ശബ്ദാഡംബരഭ്രമംമുതലായവ പി. കെ.-യുടെ കവിതയെ വഴിപിഴപ്പിച്ചിട്ടുണ്ടെങ്കിലും, അവകൊണ്ട്‌ ചില ഭംഗികളും സൗകുമാര്യങ്ങളും സംജാതമാകാതെയും ഇരുന്നില്ല. കൃത്രിമതമസ്സിനിടയ്ക്കും നല്ലപദാർത്ഥനാളങ്ങൾ സ്ഫുരിക്കുന്ന അനവധി പദ്യങ്ങൾ പി. കെ.-യുടെ കവിതകളിൽ കാണാവുന്നതാണ്‌. ചിലയിടങ്ങളിൽ അങ്ങിനെയുള്ള വരികൾ അന്യോപദേശത്തോടുകൂടിയും മറ്റുചിലേടത്ത്‌ ശ്ലേഷരൂപത്തിലും ആവിർഭവിക്കുന്നു. ഉദാഹരണമായി,

ത്യത്തിന്റെ അഗാധതയേയും, വിസ്തൃതിയേയും തികച്ചും പ്രദർശിപ്പിക്കുന്നു. ശബ്ദാർത്ഥാലങ്കാരങ്ങളും പ്രയോഗവൈചിത്ര്യങ്ങളും അതിൽ ആസകലം ഇളകിമറിയുന്നു. ശബ്ദാഗമകോലാഹലങ്ങൾകൊണ്ടു് ആ സാരസ്വതസാഗരം സദാപി തരംഗിതമായിരുന്നു. അകൃത്രിമമായ ഒരു രീതി ആദ്യകാലത്തു് അദ്ദേഹത്തിനു സ്വായത്തമായിരുന്നുവെന്നുള്ളതിനു് അനേകം ലക്ഷ്യങ്ങളുണ്ടു്. എന്നാൽ അനന്തരകാലത്തു് പ്രത്യക്ഷപ്പെട്ടതും, അസ്വാഭാവികം എന്നു പറയാവുന്നതുമായ രീതിയും വാസ്തവത്തിൽ വാസനാജന്യമായിരുന്നതിനാൽ ഒരുതരം സ്വഭാവംതന്നെ അല്ലായിരുന്നുവോ എന്നു സംശയിക്കത്തക്കതാണു്. ഒരു മനുഷ്യന്റെ സ്വാഭാവികവാസനകൾ അവന്റെ പ്രാക്തനകാലങ്ങളിലെ സംസ്കാരത്തിന്റെ സമുച്ചയമല്ലാതെ മറ്റെന്താണു്? ഭാവസ്ഥിരങ്ങളായിത്തീരുന്ന ശീലങ്ങൾ മാത്രമാണു വാസനകൾ. ചില ആളുകൾ സമ്പാദിക്കുന്ന വിജ്ഞാനം ഉപരിപ്ലവമാകയാൽ ആദ്യസ്വഭാവങ്ങളെ അത്ര അഗാധമായി ബാധിച്ചു എന്നു വരികയില്ല. എന്നാൽ ചിലരുടെ സംസ്കാരം കേവലം ബാഹ്യമല്ല. അതു് അവരുടെ അന്തരംഗങ്ങളെത്തന്നെ സ്പർശിക്കുന്നു; അന്തരാത്മാവിൽ ലയിച്ചു് അതിന്റെ ഒരു അവിഭാജ്യഘടകമായിത്തീരുന്നു. സ്വഭാവം ആർജ്ജിത സംസ്കാരത്തിനധീനമായി ക്രമേണ ആ സംസ്കാരത്തെ സ്വഭാവമായി പരിണമിക്കുന്നു. ഇങ്ങനെ സ്വാഭാവികതയും വിജ്ഞാനവും തമ്മിൽ സമ്മേളനംസംഭവിച്ചിട്ടുള്ള വിദ്വജ്ജനങ്ങളാണു് യഥാർത്ഥ പണ്ഡിതന്മാർ. പി. കെ. ഇപ്രകാരമുള്ള ഒരു പണ്ഡിതനായിരുന്നു. അദ്ദേഹം അഭ്യസിച്ച വ്യാകരണാദി ശാസ്ത്രങ്ങൾ മിക്കവാറും അന്തഃകരണത്തിൽ ലയിക്കുകതന്നെചെയ്തു. സ്വഭാ

വവും പാണ്ഡിത്യവും തമ്മിൽ 'കാളിന്ദിയും ഗംഗയും' പോലെ ഗാഢമായി മേളിച്ചു് അനന്യമായിത്തീർന്നു. പാണ്ഡിത്യംതന്നെ അദ്ദേഹത്തിന്റെ സ്വഭാവമായി പരിണമിച്ചു. അഥവാ സ്വാഭാവികത 'പാണ്ഡിത്യ'മായിത്തീർന്നു.

ഒരു ഉറച്ച പണ്ഡിതനായതിനുശേഷം പി. കെ.-യുടെ കവിത ആശയത്തിലും ബാഹ്യസ്വരൂപത്തിലും അനതിക്ഷണം പരിപാകപൂർത്തിയിലേക്ക പ്രയാണം ചെയ്തുകൊണ്ടിരുന്നു. അവസാനകാലമായപ്പോഴും പാണ്ഡിത്യം അതുല്യമായിത്തന്നെ പ്രകടനാത്മകമായ ശൈലി കൈവിട്ട് മാർദ്ദവവും പാകതയും കൈക്കൊണ്ടതാണ് ഇതിനു കാരണം. ശ്രീമൂലമുക്താവലിക്കുശേഷം എഴുതിയ മിക്കവാറും കവിതകളിൽ പ്രസ്തുത ഗുണം ധാരാളമായി കാണാവുന്നതാണ്. കൈലാസദർശനം, കിമപികാവ്യം, എന്നിവ നോക്കിയാൽ ഈ പരമാർത്ഥം പ്രത്യക്ഷമാകും. ബാഹ്യമോടികളേക്കാൾ ആന്തരികമായ രസസ്ഫൂർത്തിയാണ് അവയിൽ കൂടുതൽ ദീക്ഷിക്കപ്പെട്ടിട്ടുള്ളതു്. ബാഹ്യാവരണമായ ഭാഷയാകട്ടെ, ആന്തരമാഹാത്മ്യത്തിന് അനുരൂപമായവിധം ഒഴുക്കും അഴകും പാകതയും കൈക്കൊണ്ട് സുന്ദരമായിത്തീരുന്നു.

'വലരിപുരിയിൽ ഗൈരികക്കൂമ്പോലതും
വലരിയിൽമുക്കിയ ചേല ചോളമാക്കി
പുലരി തലകിളർത്തി നോക്കി, യലം.
കലവറയിൽ ചിരമായ കൊപ്പുകണ്ടാൻ.'[11]

എന്നിങ്ങനെ സ്ഫടികസങ്കാശമായ ശൈലീഭംഗിയും ഭാവഗാംഭീര്യവും തികഞ്ഞ പദ്യങ്ങൾ കിമപികാവ്യത്തിൽ സുലഭമാണ്.

ഉചിതമായ പദപ്രയോഗംകൊണ്ടു് ആശയങ്ങളുടെയും അന്തരംഗചിത്രങ്ങളുടെയും പൂർണ്ണപ്രതീതിയുണ്ടാക്കുവാനുള്ള കഴിവാണു് പി. കെ-യുടെ കവിതയിൽ പ്രധാനമായി പറയേണ്ടതായ ഗുണം. ഇതു കേവലം ശബ്ദപ്രയോഗചാതുര്യമല്ല. പ്രതിപാദ്യത്തിന്റെ ഏതംശത്തിൽ സ്പർശിച്ചുകൊണ്ടു ചിത്രത്തിനു സ്ഫുടതയും വൈശദ്യവും ഉണ്ടാക്കുകയെന്നുള്ളതിന്റെ ഒരു ബോധംകൂടി ഇതിൽ അന്തർഭവിച്ചിരിക്കുന്നു. ചിത്രമെഴുത്തുകാരന്റെയും കവിയുടെയും തൂലികകൾ തമ്മിലുള്ള സാധർമ്മ്യം പ്രത്യക്ഷമാകുന്നതു് ഈ അംശത്തിലാണു്. എവിടെയെല്ലാം പെൻസിൽ സ്പർശിച്ചു രേഖകളിട്ടാൽ ചിത്രിതമായ വസ്തുവിന്റെ സത്യാവസ്ഥ സ്ഫുരിക്കുമെന്നു ചിത്രകാരനറിയാം. പദങ്ങളാകുന്ന രേഖകൾ എവിടെയൊക്കെ വിന്യസിക്കണമെന്നുള്ള ബോധമാണു കവിയുടെയും മുഖ്യ വിജയരഹസ്യം. സ്ഥൂലതയെക്കാൾ സൂക്ഷ്മതയ്ക്കാണു് ഇവിടെ പ്രാധാന്യം. ചില കവികൾ മാംസളമായ രീതിയിൽ വളരെയൊക്കെ വർണ്ണിച്ചാലും ചായപ്പകിട്ടു മാത്രമുള്ള ചിത്രപടങ്ങൾപോലെ വസ്തുപ്രതീതിക്കു് അവ അസമർത്ഥങ്ങളായി കാണപ്പെടുന്നു. വർണ്ണ്യത്തിന്റെ മർമ്മത്തിൽ സ്പർശിക്കുവാൻ മനോധർമ്മത്തിനുള്ള പ്രാപ്തിക്കുറവാണു് ഇതിനു കാരണം. പി. കെ-യുടെ കവിതയിൽ ഈ കുറവു കാണുന്നില്ല. [illegible] യെന്നു് അത്ഭുതത്തിനാസ്പദമായിരുന്നു. പദങ്ങളുടെ ദീപ്തിമൂലം ചിത്രത്തിന്റെ പ്രകാശത്തിൽ ചിലപ്പോൾ ന്യൂനത കണ്ടേക്കാമെങ്കിലും വ്യർത്ഥ സ്ഥൂലത എങ്ങും അനുഭവപ്പെടുന്നില്ല. ഞാനെന്താൻ തോണി ഇഴഞ്ഞുപോകുന്ന തടങ്ങിനെ വർണ്ണിക്കുമ്പോൾ,

തിന്റെ സഹജമായ ഫലിതരസം തന്നെ. കുഞ്ചൻ നമ്പ്യാർ കഴിഞ്ഞാൽ മലയാളകവിതയിൽ ഇത്ര ഫലപ്രദമായ വിധം ഫലിതം കലർത്തിട്ടുള്ള മറ്റൊരു കവിയെ പറയുവാനില്ല. ഗദ്യത്തിൽ ഫലിതം പ്രയോഗിച്ചിട്ടുള്ള മറ്റു പല മലയാള സാഹിത്യകാരന്മാരെയും നമുക്ക് കാണുവാൻ കഴിയും. ഗദ്യത്തിലും പദ്യത്തിലും ഇതു് ഒരുപോലെ കഴിഞ്ഞിരുന്നതു പി. കെ-യ്ക്കു മാത്രമാണ്. അതിലും വിശേഷിച്ചു ഗാംഭീര്യവും ഫലിതവുംകൂടി സമ്മേളിക്കുന്ന ഒരു വചോവിലാസം മലയാളത്തിൽ മറ്റാർക്കും ഇത്രത്തോളം ഉണ്ടായിട്ടില്ല. പി. കെ-യുടെ ഫലിതം മിക്കവാറും പരിഹാസരസമിളിതമാണ്. ബാല്യകാലകവിതയിലും ഈ പരിഹാസരസസ്പർശം സ്ഫുടമായിട്ടുണ്ടായിരുന്നു. വിദ്യാർത്ഥിജീവിതകാലത്തു കവിതയ്ക്കു ആദ്യം പ്രചോദനം നൽകിയതുതന്നെ പരിഹാസരസമാണ്. മയൂരസന്ദേശത്തെ അനുകരിച്ചെഴുതിയ സന്ദേശകാവ്യത്തിൽ പ്രാദേശികരസമുള്ള പല പരിഹാസപ്രയോഗങ്ങൾ ഉണ്ടായിരുന്നു. പ്രസ്തുത കാവ്യംതന്നെ മയൂരസന്ദേശത്തിന്റെ ഒരു ഹാസ്യാനുകരണം ആയിരുന്നുവത്രെ.

പി. കെ-യുടെ പരിഹാസകവനങ്ങളിൽ പ്രാഥമ്യം അർഹിക്കുന്ന 'ഭേകഗാഥ' എന്ന ഹാസ്യാനുകരണം, ആധുനിക മലയാള സാഹിത്യത്തിലെ കവിതാപ്രസ്ഥാനങ്ങളിൽ, പരിഹാസപാത്രമായിക്കാണുന്ന സ്വഭാവങ്ങളെ വെളിപ്പെടുത്തുന്നതിനെഴുതിയിട്ടുള്ളതാണ്. "അയ്യോ! വരുവിൻ, വരുവിനെല്ലാവരും കയ്യോടെ കല്ലും വടിയുമായി" എന്നിങ്ങനെ ആരംഭിക്കുന്ന പ്രസ്തുത കവിതയിൽ ഭാവിപ്രസ്ഥവായ കേര

ദേവിയുടെ 'തൃനെററി'ത്തടത്തിലെ 'പൊട്ട്'പോലെ പ്രകാശിക്കുന്ന ഒരു 'പൂവാൽകുളത്തിൽ' 'തൂവെള്ള'മാസ്വദിച്ചു വസിച്ചിരുന്നതും 'ഇളം' ശിശുക്കളോടുകൂടി ലസിച്ചിരുന്നതുമായ ഒരു മാക്രിപ്രവരനെ 'പിഞ്ചു'പടവലങ്ങളെപ്പോലുള്ള ഒരു പുളവൻ പിടികൂടുന്ന കഥയെ സരസമായി വർണ്ണിച്ചിരിക്കുന്നു. ഇന്നത്തെ സാധാരണ കവിതകളിൽ കാണുന്ന ചില പ്രത്യേക ശൈലികളും പദങ്ങളും വർണ്ണനാരീതിയും അവയുടെ മുഴക്കപ്പാടെയുള്ള അത്ഭുതാത്മകതകളെയും രീതിയുടെ ആർഭാടതയും ഉള്ളടക്കത്തിന്റെ അന്തസ്സാരശൂന്യതയും ഈ കവിതയിൽ സരസമായ രീതിയിൽ പരിഹസിക്കപ്പെട്ടിരിക്കുന്നു. അതിന്റെ ആരംഭം താഴെ കാണുംവിധമാണ്:—

"അയ്യോ! വരുവിൻ വരുവിനെല്ലാവരും
കയ്യാടെ കല്ലും തടിയുമായി!
ഭാരതമാതാവേ! നിന്മകളാകുന്ന
വീരപ്രസൂവായ കേരളമായി
ചാരിത്രശാലിനിതന്നുടെ തൃനെററി-
ത്താരിൽ തിളങ്ങിയ പൊട്ടുപോലെ
കണ്ണാക്കിറങ്ങി കുളിപ്പാനൊരുപ്പമാം-
യുണ്ടൊരു പൂങ്കുളം പണ്ടുപണ്ടേ;
അയ്യോ! വരുവിൻ വരുവിനെല്ലാവരും
കയ്യാടെ കല്ലും തടിയുമായി!

ഒരു 'സ്വർഗ്ഗസമാഗമ'ത്തിൽ എഴുത്തച്ഛനും കുഞ്ചൻ നമ്പ്യാരും ഉണ്ണായിവാര്യരുമായി സ്വർഗ്ഗത്തിൽ വെച്ചു നടന്ന ഒരു സാങ്കല്പികസമാഗമവും അവർ തമ്മിൽ ലോകത്തിന്റെ ഇന്നത്തെ നിലയെപ്പററി ഓരോരുത്തരും സഹജമായ രീതിയിൽ ചെയ്ത സംഭാഷണവും വർണ്ണിച്ചിരിക്കുന്നു.

അലച്ചുകളുംമററും കണ്ടുംകേട്ടും നമ്പൂരി വെമ്പുന്നതും 'ഭോഷ്ക്കു സപത്രാപന്മാർ' 'ഒരടരെട്ടർ' 'വേതാളങ്ങൾ' 'ഒള്ളത്തുപർ' എന്നിങ്ങനെ പല ആകൃതിക്കാരായ അവരുടെ ഉടയ്ക്കു മെന്നതിന്റെ താളപ്പിഴ മനസ്സിലാക്കുന്നതും, ഒടുവിൽ വിദ വത്സലമായ ഒരു സദ്യയിൽ പങ്കുകൊള്ളുന്നതും, ആശ ങ്കിതയായ പാർവ്വതീദേവി വിളമ്പാൻ പ്രവേശിക്കവെ മററുള്ള വരെല്ലാം ഉപചാരപൂർവ്വം എഴുന്നേററപ്പോൾ നമ്പൂരിമാത്രം പാ ർവ്വതീമുഖം കണ്ടില്ലെങ്കിൽ കൈലാസത്തുവരെ വന്നതിന്റെ ഫലം 'പൂജ്യം' എന്നു കരുതി തുറിച്ചുനോക്കുന്നതും, അപമ ര്യാദകണ്ട നന്ദികേശ്വരപ്പട്ടർ 'മിഴകൊണ്ടടുത്ത കൊ ഴിപോലെ' അയാളെ എറിയുന്നതും, എങ്കിലും ശാരീരിക മായി യാതൊരു കേടുപാടും കൂടാതെ നമ്പൂതിരി മുററത്തിലെ കുളത്തിൽ വന്നുവീണു് സ്വപ്നത്തിൽ നിന്നുണർന്നതുപോലെ എഴുന്നേററു തന്റെ അനുഭവങ്ങൾ എല്ലാവരോടും പറ യുന്നതും മററുമാണു് കഥാവസ്തു. ഇതുപോലെ ഫലിത മയമായ ഖണ്ഡകാവ്യങ്ങൾ നമ്മുടെ ഭാഷയിൽ വളരെ ചുരുക്കമായേ കാണുകയുള്ളു.

ഗാംഭീര്യവും സാരസ്യവുംകൂടിയുള്ള സങ്കലനം പി. കെ-യുടെ കവിതയ്ക്കു മലയാളത്തിൽ ഒരു പ്രത്യേകസ്ഥാനം നല്കുന്നു. സരസകവികളായ തോലൻ, നമ്പ്യാർ, വെണ്മണി, ശീവൊള്ളി മുതലായവരിലെല്ലാം ലാളിത്യസാരള്യാദിക ളാണു് മുഖ്യമായി കാണുന്ന ഗുണം. ഇവരിൽ ഒരുപക്ഷേ നമ്പ്യാർ ഒഴിച്ചു എല്ലാവരുംതന്നെ സ്വല്പമെങ്കിലും ഗാഢ മായ രീതിയിൽ കവിതയെഴുതുവാൻ അശക്തന്മാരായിരുന്നു. പ്രൗഢകവികളായ ഉണ്ണായിവാര്യർ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ മുതലായ മഹാശയന്മാർ സരസമായ

രീതിക്കു വിശേഷിച്ചു് ഫലിതമയമായ ഒരു പ്രസ്ഥാനത്തിനു് അപ്രാപ്യമായിരുന്നു. പി. കെ-യിൽ പ്രസ്തുത സ്വഭാവങ്ങൾ രണ്ടും സമ്മേളിച്ചിരുന്നതുമൂലം അദ്ദേഹത്തിനു മലയാളകവിതാലോകത്തു പ്രാപിക്കാമായിരുന്ന സ്ഥാനം അനന്യലഭ്യമാണു്. എന്നാൽ അദ്ദേഹത്തിനു് കവിതാസരണിയിൽ തന്റെ പ്രത്യേക കഴിവുകളെ വേണ്ടതുപോലെ പ്രദർശിപ്പിക്കുവാൻ സന്ദർഭം ലഭിച്ചില്ല. വിശ്രമവേളകളിലെ മനോവിനോദനപരിപാടിയായിമാത്രമാണു് അദ്ദേഹം കവിതാനിർമ്മാണകൃത്യത്തെ സമാശ്രയിച്ചതു്. ഉണ്ടായിട്ടുള്ളതോളം കൃതികളിൽനിന്നു്, ഉണ്ടാകാമായിരുന്ന മഹാഫലങ്ങളെപ്പറ്റി ഊഹിക്കുന്നതിനേ നമുക്കിന്നു കഴിവുള്ളു. എങ്കിലും എഴുതിയിടത്തോളം കൃതികൾ ഭാവുകന്മാർക്കു് ആനന്ദദായകമായി നിലനില്ക്കുമെന്നുള്ളതു് നിസ്തർക്കമത്രെ.

---

## അദ്ധ്യായം ൩

### പാണ്ഡിത്യം.

പി. കെ-യുടെ വൈദുഷ്യത്തെപ്പറ്റി വിചാരിക്കുമ്പോൾ അദ്ദേഹത്തിന്റെ അപാരമായ സംസ്കൃതപാണ്ഡിത്യമാണു് പ്രഥമമായി മനസ്സിൽ ഉദിക്കുന്നതു്. സംസ്കൃതപാണ്ഡിത്യമാകട്ടെ, കൂടുതൽ വിശാലമായ ഒരു വിജ്ഞാനമണ്ഡലത്തിന്റെ ഒരംശമേ ആകുന്നുള്ളു. ഭാഷാപരമായി പറഞ്ഞാൽ ഇംഗ്ലീഷും മലയാളവും സംസ്കൃതം പോലെ

തന്നെ അദ്ദേഹത്തിന്റെ വശമായിരുന്നു. എന്നാൽ ആംഗല
ഭാഷാസാഹചര്യംകൊണ്ടുണ്ടായ അഭിനവവിജ്ഞാനമില്ലാ
യിരുന്നുവെങ്കിൽ പി. കെ.-യുടെ സംസ്കൃതപാണ്ഡിത്യം ഇത്ര
മേൽ പ്രകാശമാനവും ഉപകാരക്ഷമവും ആകുമായിരുന്നു
വെന്നു തോന്നുന്നില്ല. കാളേജ് അദ്ധ്യയനകാലം കഴിഞ്ഞിട്ടും
ഇംഗ്ലീഷ് ഗ്രന്ഥങ്ങളോട് അവിച്ഛിന്നമായി തുടർന്നുവന്ന സ
മ്പർക്കം ആംഗലഭാഷാപാണ്ഡിത്യത്തെ പരിപോഷിപ്പിച്ചു.
മലയാളത്തിലുണ്ടായിരുന്നതിനെക്കാൾ ഒട്ടും കുറവായിരു
ന്നില്ല ഇംഗ്ലീഷുഭാഷയിൽ എഴുതുവാനും പ്രസംഗിക്കുവാനും
പി. കെ.-ക്കുണ്ടായിരുന്ന വശം. മലയാളപ്രബന്ധങ്ങളിൽ
കാണുന്ന മികവും സാഹിത്യഗുണങ്ങളും ഇംഗ്ലീഷ്
ഭാഷാപ്രബന്ധങ്ങളിലും കാണാവുന്നതാണ്. ഇംഗ്ലീഷിലുള്ള
പ്രസംഗങ്ങളെസംബന്ധിച്ചിടത്തോളം ആംഗലരീതിയിലുള്ള
ഉച്ചാരണശുദ്ധിയുടെ അഭാവം ഏറെക്കുറെ ഉണ്ടായിരുന്നു.
എങ്കിലും ഭാഷാരീതിക്ക് യാതൊരു വൈകല്യവുമുണ്ടായിരു
ന്നില്ല. നിയമസഭയിൽ ചെയ്ത പ്രസംഗങ്ങൾ, പലഗ്രന്ഥ
ങ്ങൾക്കെഴുതിയ ഇംഗ്ലീഷ് അവതാരികകൾ, ദേവസ്വംവി
ഭജനറിപ്പോർട്ടിനെപ്പറ്റിയുള്ള ദീർഘമായ പ്രബന്ധങ്ങൾ,
ആലപ്പുഴ ഡിസ്ട്രിക്ട്കോർട്ടിന്റെ ശതാബ്ദിയിൽ പ്രമാ
ണിച്ചു നടത്തിയ അദ്ധ്യക്ഷപ്രസംഗം, [illegible]സ
മ്മേളനത്തിലെ സ്വാഗതപ്രസംഗം മുതലായി പലതും പി.
കെ.-യുടെ ആംഗലഭാഷയിലുള്ള അനന്യസാമാന്യമായ സ്വാ
ധീനശക്തിക്ക് ഉത്തമദൃഷ്ടാന്തങ്ങളായി നിലനില്ക്കുന്നു. ചുരു
ക്കിപ്പറഞ്ഞാൽ അദ്ദേഹത്തിന്റെ പാണ്ഡിത്യസരിത്തിനെ
ഹൂണി, ഗീർവാണി, കൈരളി എന്നിവയുടെ സംഗമം
കൊണ്ടുണ്ടായ ഒരു ത്രിവേണിയായി സങ്കല്പിക്കാവുന്നതാണ്.

എങ്കിലും മഹാകവി വള്ളത്തോൾ അഭിപ്രായപ്പെട്ടിട്ടുള്ളതു പോലെ, "സംസ്കൃതഭാഷയുടെ പേരിലായിരുന്നു അദ്ദേഹത്തിന്റെ ഭക്തി; അതെ, ഗൈർവാണിയായിരുന്നു പി. കെ-യുടെ ഇഷ്ടദേവത. ഗുരുകുലക്ലേശമേല്ക്കാതെ, താൻതന്നെ പഠിച്ചിട്ടാണു്, അദ്ദേഹം സംസ്കൃതത്തിലെ വ്യാകരണ ദർശനമഹാശാസ്ത്രങ്ങളിൽ അവഗാഢമായ പരിജ്ഞാനം സമ്പാദിച്ചതെന്ന വാസ്തവം മനസ്സിലാക്കിയാൽ ആർക്കാണു് അദ്ദേഹത്തിന്റെ ബുദ്ധിശക്തിയിലും പരിശ്രമശീലത്തിലും വിസ്മയം തോന്നാതിരിക്കുക?" ബാഹ്യമായ പ്രേരണയേക്കാൾ ആന്തരികമായ വാസനാശക്തിയായിരിക്കണം പി. കെ-യുടെ അനായാസമായ പാണ്ഡിത്യസമ്പാദനത്തിനു സഹായിച്ചിട്ടുള്ളതു്. "സ്ഥിരോപദേശാമുപദേശകാലേ പ്രപേദിരേ പ്രാക്തനജന്മവിദ്യാഃ" എന്നുള്ള കാളിദാസവചനം പി. കെ-യുടെ കാര്യത്തിൽ വളരെ യോജിക്കുന്നുണ്ടു്. അതായതു് വിദ്യാഭ്യാസകാലത്തു പൂർവ്വജന്മാർജ്ജിതങ്ങളായ വാസനകൾ സ്വയം പ്രകാശിച്ചു് പാണ്ഡിത്യസമ്പാദനത്തെ സുഗമമാക്കിത്തീർത്തു. മറ്റുള്ളവർ വളരെ ക്ലേശിച്ചു പഠിച്ചതു് പി. കെ. നിഷ്പ്രയാസം ഗ്രഹിച്ചു. മറ്റുള്ളവർ ഗ്രഹിച്ചിട്ടു് എളുപ്പം വിസ്മരിച്ചുകളഞ്ഞതു് പി. കെ-യുടെ ബുദ്ധിയിൽ സുസ്ഥിരമായി ഉറച്ചുനിന്നു. മറ്റുപലരും ഇതരകാര്യവ്യഗ്രതകൾകൊണ്ടു് ഇട്ടെറിഞ്ഞുകളഞ്ഞ വിജ്ഞാനസമ്പാദനപരിപാടികൾ പി. കെ. അനുസ്യൂതം അക്ഷീണമായി ജീവിതകാലം മുഴുവൻ തുടർന്നു. അധികംപേരും ഉപയോഗമാർഗ്ഗം കാണാതെ ഉപേക്ഷിച്ചുകളഞ്ഞ വിജ്ഞാനത്തെ അദ്ദേഹം ഭാഷാസ്വാധീനവും രചനാനൈപുണ്യവും പ്രതിപാദനപാടവവുംകൊണ്ടു് പരമാവധി പ്രയോജനപ്രദമാക്കി.

ഇങ്ങനെ യഥാർത്ഥജ്ഞാനിയുടെ ലക്ഷണങ്ങളായ 'അധീതിബോധാചരണപ്രചരണ' ധർമ്മങ്ങൾ തികഞ്ഞ ഒരു പണ്ഡിതനായിരുന്നു പി. കെ.

ഗൈർവ്വാണികമായ വിജ്ഞാനശാഖകളിൽ വ്യാകരണത്തിലായിരുന്നു പി. കെ.-യുടെ പാണ്ഡിത്യത്തിന്റെ ഉച്ചകോടികൾ വ്യാപരിച്ചതു്. വ്യാകരണം ജീവശ്വാസംതന്നെയായിരുന്നുവെന്നു പറയാം. അതിന്റെ അദ്ധ്യയനത്തിലും അനുസന്ധാനത്തിലും അദ്ദേഹം പരമാനന്ദംപൂണ്ടു. ജീവിതസായാഹ്നകാലത്തു ന്യായാധിപന്റെ കൃത്യബാഹുല്യത്തിനിടയ്ക്കും പാണിനീസൂത്രങ്ങളുടെ പരിശീലനത്തിനു് അദ്ദേഹം സമയംകണ്ടിരുന്നു. ബാരിസ്റ്റർ ശ്രീ: കെ. പി. പത്മനാഭപിള്ള വിവരിച്ച ഒരു രംഗം പ്രസ്താവയോഗ്യമാണു്. ജഡ്ജിയായിരുന്നകാലത്തു് ഒരിക്കൽ രാത്രിയുടെ നാലാംശം കഴിഞ്ഞിട്ടും വിളക്കണയ്ക്കാതെ ഉണർന്നിരുന്ന പി. കെ.-യുടെ മുറിയിൽ, അടുത്ത ഗൃഹത്തിൽ താമസിച്ചിരുന്ന ബാരിസ്റ്റർ അവർകൾ കാര്യമന്വേഷിക്കാൻ കയറിച്ചെന്നപ്പോൾ അദ്ദേഹം അഷ്ടാദ്ധ്യായിയിൽ ആമഗ്നനായിരിക്കുന്നതായിട്ടാണു കണ്ടതു്. "ഇതു് ഇനിയും ഉരുവിടണോ?" എന്നു ചോദിച്ച ബാരിസ്റ്ററോടു് "ഇതിൽ രസമില്ലാത്തകാലമുണ്ടാകുമോ?" എന്നാണു് അദ്ദേഹം മറുപടിയായി ചോദിച്ചതു്. ഇങ്ങനെയായിരുന്നു പി. കെ.-യ്ക്കു വ്യാകരണത്തോടുണ്ടായിരുന്ന മനോഭാവം. ഏ. ആർ. രാജരാജവർമ്മയ്ക്കുശേഷം ഇതുപോലെ ഒരു വ്യാകരണപ്രണയി, കേരളത്തിൽ ഉണ്ടായിരുന്നിട്ടുണ്ടെന്നു തോന്നുന്നില്ല.

ഉപനിഷത്തുകൾ, വേദാന്തം, പുരാണവിജ്ഞാനീയം സ്മൃതിശാസ്ത്രങ്ങൾ, കാവ്യനാടകാദികൾ, സാഹിത്യശാസ്ത്രം

എന്നിവയിൽ ഓരോന്നിലും അദ്ദേഹത്തിന് അനല്പമായ വൈദുഷ്യം ഉണ്ടായിരുന്നു. മെല്പറഞ്ഞ വിജ്ഞാനശാഖകളിൽ പലതിലും ഇതുപോലെയോ ഇതിൽ കൂടുതലോ പ്രാവീണ്യം സമ്പാദിച്ചവർ അനേകം കണ്ടേക്കാം. എങ്കിലും ആധുനികവിദ്യാഭ്യാസത്തിന്റെ പ്രകാശത്തിൽ അവ വിമർശബുദ്ധിയോടുകൂടി പഠിച്ചിട്ടുള്ളവരും ഓരോന്നിലും പ്രാമാണികമായ അഭിപ്രായം പറയുവാൻ കെല്പുള്ളവരും പി. കെ-യെപ്പോലെ അധികം പേരുണ്ടായിരുന്നുവെന്നു തോന്നുന്നില്ല. അങ്ങനെയുള്ളവരിൽത്തന്നെയും, സമാർജ്ജിതമായ വിജ്ഞാനത്തെ മനോധർമ്മവിലസിതമായ സാഹിത്യരൂപത്തിൽ ലോകസമക്ഷം അവതരിപ്പിച്ചവർ എത്രയോ വിരളം!

കാവ്യനാടകാദികളിൽ വ്യാപരിച്ചതുപോലെ ഗാഢമായി വേദാന്തോപനിഷത്തുകളിൽ ശ്രദ്ധ പതിപ്പിക്കുവാനുള്ള സൗകര്യം അദ്ദേഹത്തിനു ലഭിച്ചില്ലെങ്കിലും വൈദികവും പൗരാണികവുമായ ഭാരതീയ വിജ്ഞാനശാഖകളിൽ അദ്ദേഹത്തിന്റെ പ്രാമാണികത്വം സർവ്വവിദിതമാണ്. പി. കെ-യുടെ ശാസ്ത്രാഭ്യാസോചിതമായ ബുദ്ധിക്ക് വ്യാകരണംപോലെതന്നെ വേദാന്തവും വളരെ അനുയോജ്യമായ ഒരു വിഷയമായിരുന്നു. വേദസൂക്തങ്ങൾ, ഉപനിഷത്തുകൾ മുതലായവയും ശങ്കരാചാര്യപ്രഭൃതികളുടെ ഭാഷ്യങ്ങളും അദ്ദേഹം വളരെ ഉത്സാഹത്തോടുകൂടി പഠിക്കുകയും, വേദാന്തപരമായ ചർച്ചകളിൽ അവയിൽ നിന്നൊക്കെ ഉദാഹരണമായി ഉദ്ധരിക്കയും ചെയ്തുവന്നു. തുഞ്ചത്തെഴുത്തച്ഛൻ എന്ന ഗ്രന്ഥത്തിൽ എഴുത്തച്ഛന്റെ വേദാന്തത്തിൽ കണ്ട ചില അപഭ്രംശങ്ങളെ അദ്ദേഹം സയുക്തികം ചൂണ്ടിക്കാണിക്കയുണ്ടായി. ഈശാവാസ്യോപനിഷത്തിന് എഴുതിയ അവ

കത പ്രസ്താവയോഗ്യമാണു്; അതായതു് അതു തികച്ചും വിവേചനാത്മകമായിരുന്നു. ചില ആളുകൾക്കു് പഠിച്ചതു മുഴുവൻ എപ്പോഴും ഓർമ്മിക്കുവാൻ കഴിയും എന്നാൽ അതിനൊക്കെ അടുക്കോ മുറയോ കാണുകയില്ല. പ്രകാശനാത്മകത്വം വന്നതാണെന്നാണു് അവരുടെ പാണ്ഡിത്യപ്രകടനത്തെപ്പറ്റി പറയേണ്ടതു്. അവർ ഗ്രഹിച്ചതു മസ്തിഷ്കത്തിൽ ലയിച്ചതിന്റെ ലക്ഷണം കാണുകയില്ല. അവരെ സംബന്ധിച്ചിടത്തോളം, ഓർമ്മശക്തി അനുഗ്രഹത്തെക്കാൾ ഒരു ശാപമല്ലയോ എന്നുകൂടി തോന്നിപ്പോകും. അവർ ചിലതൊക്കെ മറക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ! എന്നിങ്ങനെ നാം ആശിച്ചുപോകുന്നു. വിവേചനാബുദ്ധിയാൽ അനുഗൃഹീതമല്ലാത്ത ഓർമ്മശക്തിയുടെ ലക്ഷണങ്ങളാണിതെല്ലാം. പ്രധാനമന്ത്രിയായിരുന്ന മി. ആസ്ക്വിത്തു് ഒരു പ്രബന്ധത്തിൽ പ്രസ്താവിച്ചിട്ടുള്ളതുപോലെ "വിവേചനാത്മകമായ ഓർമ്മശക്തി വളർത്തുന്നതാണു്, കേവലം ഗ്രഹണസമർത്ഥവും ധാരണാശീലവുമായ ശക്തി വികസിപ്പിക്കുന്നതിനേക്കാൾ അത്യന്തം ക്ലേശകരമായിട്ടുള്ളതു്." ("It is far more difficult to evolve a discriminating than a merely receptive and retentive memory") പി. കെ. പഠിക്കയും ധരിക്കയും മാത്രമല്ല ചെയ്തതു്; ധരിച്ചതിനെ വിവേചനപൂർവം പ്രയോഗിക്കയും ചെയ്തു. ഇതുതന്നെയാണു് അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനു് അനന്യസുലഭമായ ഒരു സൗന്ദര്യസംഭാരം ചാർത്തിയതു്.

മേൽ പ്രസ്താവിച്ചവിധം പ്രശംസനീയമായ പല ഗുണപൗഷ്കല്യങ്ങൾ തികഞ്ഞതായിരുന്നു പി. കെ.യുടെ

പാണ്ഡിത്യവൈഭവമെങ്കിലും, ആ പാണ്ഡിത്യത്തിന്റെയും, കഴിവുകളുടെയും വൈപുല്യത്തോടു താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹത്തിൽനിന്നു നമ്മുടെ വിജ്ഞാനത്തിനും സാഹിത്യത്തിനും സിദ്ധിച്ചിട്ടുള്ള നേട്ടങ്ങൾ, അനന്തസ്സാഗരത്തിൽ അനന്യസാദൃശങ്ങളെങ്കിലും, അളവിൽ തുച്ഛങ്ങളെന്നേ പറവാനുള്ളൂ. അദ്ദേഹത്തിന്റെ ഇതരകാര്യപരതന്ത്ര്യം ഒരുകല്ലിലമന്ദമായ നിരോധമിതാക്കുകയാണു ചെയ്തിട്ടുള്ളതു. ശ്രീ. സാംബശിവശാസ്ത്രികൾ പ്രസ്താവിച്ചതുപോലെ "പി. കെ.യുടെ പാണ്ഡിത്യപ്രകടനത്തിനും; തദനുസാരിയായ ലോകോപകാരത്തിനും ജനങ്ങൾ അനുവദിച്ചിരുന്നതുപോലെയും, അദ്ദേഹം സങ്കല്പിച്ചിരുന്നതുപോലെയും, ശരിയായ സന്ദർഭങ്ങൾ നേരിടാതെ, മറു വ്യവസായരംഗങ്ങൾ നിമിത്തം ഒരു സങ്കോചത്തിനിടയായിട്ടുണ്ടു". മലയാളഭാഷാവിഷയമായി അദ്ദേഹം ചെയ്തിട്ടുള്ള പ്രയത്നങ്ങളെല്ലാം അദ്ദേഹത്തിന്റെ പാണ്ഡിത്യത്തിനും, ഗാംഭീര്യത്തിനും, ചാതുര്യത്തിനും, കേവലം സ്ഫുലിംഗവിലാസങ്ങൾ മാത്രമായിരുന്നു".

---

## അദ്ധ്യായം ൩൦

---

### വാഗ്മിത്വം

മലയാളികളുടെ ഇടയ്ക്കു പ്രസംഗകലയിൽ പ്രാവീണ്യം സമ്പാദിച്ചിട്ടുള്ളവർ കുറവല്ല. എന്നാൽ അവരിൽ ഒരു

ആംഗലേയസാഹിത്യത്തിൽ ബേക്കൺെറ പ്രസംഗങ്ങൾ ഈ രീതിയിലുള്ളവയാണ്. മലയാളഭാഷയിൽ മറ്റാരുടെയെങ്കിലും വാചാപ്രസംഗങ്ങളെപ്പറ്റി ഈ അഭിപ്രായം ഇത്രമാത്രം പരമാർത്ഥത്തോടുകൂടി പറവാൻ കഴിയുമെന്നു തോന്നുന്നില്ല.

൧൦൯൦-ൽ പി. കെ. ഇടപ്പള്ളി സാഹിത്യപരിഷത്തിൽ ചെയ്ത ഉദ്ഘാടനപ്രസംഗം അച്ചടി പ്രസിദ്ധീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിൻെറ വാചാപ്രസംഗത്തിൻെറ ഒരു ഉത്തമമാതൃകയായി പരിഗണിക്കാവുന്നതാണ്. അതുപോലെതന്നെ, സി. വി.-യുടെ ചരമത്തിൽ അനുശോചിച്ചുകൊണ്ട് നടത്തിയ മറ്റൊരു പ്രസംഗവും പ്രസിദ്ധീകരിച്ചു കണ്ടിട്ടുണ്ട്. ഇതിലെല്ലാം പി. കെ.-യുടെ സഹജമായ ശൈലീരസം അതിൻെറ യഥാർത്ഥരൂപത്തിൽ വിലസുന്നതു കാണാം. ശബ്ദഭംഗിയും അർത്ഥപുഷ്ടിയും ആശയങ്ങളുടെ അടുക്കം എല്ലാം, അവധാനപൂർവ്വം എഴുതിവെച്ചിട്ടുള്ള പ്രബന്ധങ്ങളുടെ 'പദവിയിലേയ്ക്കു' ആ പ്രസംഗങ്ങളെ ഉയർത്താൻ പര്യാപ്തമാണ്. ഇടപ്പള്ളി പ്രസംഗത്തിൽനിന്നും ഒരു ഖണ്ഡിക താഴെ ചേർക്കുന്നു:—

'നമ്മുടെ ഭാഷ ഒന്ന്; അതിലെ സാഹിത്യം മറ്റൊന്ന്; അവ രണ്ടും പൃഥക്കായി ഗ്രഹിക്കാവുന്നതാണ്. ഇവ തമ്മിലുള്ള ഭേദം അത്യന്തന്യായമാണ്. ഭാഷ എന്നു പറയുന്നതു് ഒരു വൃക്ഷമെന്നോ ലതയെന്നോ വിചാരിക്കുന്നപക്ഷം അതിൻെറ കുസുമസ്ഥാനമാണ് സാഹിത്യമെന്നു പറയുന്നതു്. വൃക്ഷത്തിൻെറ പലഭാഗങ്ങളും നമുക്ക് നിത്യോപയോഗത്തിനു കൂടിയേതീരൂ. കുസുമങ്ങൾ നമ്മുടെ ആനന്ദോത്സവത്തിനു ക്ലിപ്തപ്പെട്ടവയാണ്. അതുപോലെ ലോകവ്യവഹാരത്തിൽ ഭാഷകൂടാതെ കഴിക്കാൻ നിർവ്വാഹമില്ല. സാഹിത്യം നമ്മുടെ ആനന്ദത്തെ അഭിവൃദ്ധീകരിക്കുന്നു. സച്ചിദാനന്ദരൂപ

കായ ആത്മാവിനാൽ ലോകം വ്യാപ്തമെന്നു വിചാരിച്ചാൽ സകല സൃഷ്ടികളിലും നമുക്കു് ഉപാദേയമായി ഒരു ആനന്ദാംശം ഉണ്ടെന്നു സിദ്ധിക്കുമല്ലോ. അങ്ങിനെ ആനന്ദമയമായി പരിണമിക്കുന്ന മോക്ഷാസ്വാദ്യപദമാണു് സാഹിത്യം. വൃക്ഷമില്ലെങ്കിൽ പുഷ്പമില്ലെന്നുള്ളതുകൊണ്ടു് ഭാഷയില്ലെങ്കിൽ സാഹിത്യമില്ലെന്നുള്ളതു നിശ്ചയംതന്നെ. അതുകൊണ്ടു് ഭാഷയുടെ പ്രാധാന്യം അവഗണനീയമാണല്ലോ."

സി. വി.-യുടെ ചരമം സംബന്ധിച്ചു നടത്തിയ ഒരു ശോചന പ്രസംഗത്തിലെ ഒരു ഭാഗമാണു് താഴെ ചേർക്കുന്നു്;—

" ആ മഹാത്മാവിനെപ്പറ്റി സ്മരിക്കുമ്പോൾ എന്റെ ഹൃദയം ദ്രവീഭൂതമാകുന്നു. ഈയാണ്ടു തുടക്കത്തിൽ ഞാൻ ശരീരപീഡിതനായി കുറെനാൾ ഇവിടെ (തിരുവനന്തപുരത്തു) താമസിച്ചിരുന്നു. അന്നു് എന്നെ പാരവശ്യത്തിൽനിന്നു രക്ഷിക്കുന്നതിനായി ആ മഹാത്മാവു പല കഥകളും വിനോദങ്ങളും പറഞ്ഞു രസിപ്പിച്ചുവന്നു. ഇതു പോലുള്ളവരോടുകൂടി സംഭാഷണം ചെയ്യുന്നതിനു് ആർക്കും സാധിക്കുന്നതല്ല. അദ്ദേഹത്തിന്റെ സംഭാഷണം ശ്രവിച്ചുകൊണ്ടിരിക്കുന്നതിൽപരം ആനന്ദം ആർക്കും ഒരിക്കലും ലഭിക്കുന്നതല്ല. ആ കഥകളൊക്കെ ഓർക്കുമ്പോൾ!........(ഗദ്ഗദം) "......ഞങ്ങൾ ഒടുവിൽ പിരിഞ്ഞതും ആ സന്ദർഭത്തിലാണു്. അപ്പോൾ എന്നെ വിളിച്ചു പല കാര്യങ്ങൾ പറയുകയും അനർഘങ്ങളായ പല ഉപദേശങ്ങൾ തരികയും ചെയ്തു. എന്റെ കണ്ണുകളിൽ വർഷിച്ചുവന്ന വാത്സല്യാശ്രുക്കളുടെ സാന്ദ്രശക്തികൊണ്ടാണു് ഞാൻ നിയമസഭയുടെ അംഗമാവുക എന്ന പ്രാരബ്ധത്തിലേക്കു പുറപ്പെട്ടതെന്നും പറഞ്ഞുകൊള്ളട്ടെ. നായർ സമുദായനഭസ്സിൽ പരിപൂർണ്ണോദയംചെയ്ത അതിദീപ്തമായ ധ്രുവനക്ഷത്രമായിരുന്നു ആ പുണ്യപുരുഷൻ. വളരെ അപൂർവമായി വല്ലകാലത്തും പ്രത്യക്ഷപ്പെടുന്ന ഒരു തേജഃപുഞ്ജമായിരുന്നു നിർവാണം പ്രാപിച്ചു

അറിയാതെയോ സംഭവിച്ചിട്ടുള്ള ഈ കീഴ്‌പതിവിനെപ്പററി വിചാരിക്കുമ്പോൾ, പഴയ ചാക്കണ്ണിമാപ്പിളയുടെ പുതപ്പിന്റെ കഥ ഓർമ്മയിൽ വരുന്നു. ഒരു ഭഗവതിക്ഷേത്രത്തിൽ ആറാട്ടെഴുന്നള്ളിപ്പു നടക്കുമ്പോൾ ഒരുക്കമായ മഴപെയ്തു. ആനയും ചെണ്ടനിൻ തലേക്കെട്ടും, ജീവതയുമൊക്കെ നനഞ്ഞുതുടങ്ങി. ഉത്സവനടത്തിപ്പുകാർ ഇതികർത്തവ്യതാമൂഢരായി. അന്നു സമുദായഭേദംമൂലത്തിൽ ഇതുപോലുള്ള സങ്കല്പമില്ലാതിരുന്നതിനാൽ വഴിയരികിൽ തമാശുള്ളിരുന്ന ചാക്കണ്ണിമാപ്പിളയ്ക്കു് ഭഗവതിവിഗ്രഹം നനയുവാനനുവദിക്കുന്നതിൽ വല്ലാത്ത വൈമുഖ്യമായിരുന്നു. അയാൾ തന്റെ പക്കലുണ്ടായിരുന്ന തെപ്പുതപ്പു് തൽക്ഷണം കൊണ്ടുവന്നു വിഗ്രഹം മൂടാനേല്പിച്ചുകൊടുത്തു. അങ്ങനെ ആ ഉത്സവത്തെ ആറാട്ടുകഴിഞ്ഞുകൂടി. അടുത്തവർഷം ആറാട്ടിനു പള്ളിയുപകരണങ്ങളെല്ലാംകണക്കെഴുതിയപ്പോൾ മുറയനുസരിച്ചു ചടങ്ങനുസരിച്ചു ചാക്കണ്ണിമാപ്പിളയുടെ പുതപ്പും ലിസ്റ്റിൽ വന്നു. ഇന്നാംതീയതി ഇത്രാംതിയതി ആറാട്ടുകടവിൽ പതിവുപോലെ പുതപ്പുമായി ഹാജരായിക്കൊള്ളണമെന്നു് ചാക്കണ്ണിമാപ്പിളയ്ക്കു കല്പനയും കിട്ടി. അതുപോലെ സർവ്വീസ്സൊസൈറ്റിയോഗങ്ങളാകുന്ന ആറാട്ടുകളിൽ പ്രസംഗപ്പുതപ്പുമായി ഹാജരായിക്കൊള്ളണമെന്നുള്ള കല്പന കിട്ടാറുള്ള ഒരു ചാക്കണ്ണിമാപ്പിളയാണോ ഞാൻ എന്നു സംശയിക്കുന്നു.”

ചിലപ്പോഴും ഉപാഖ്യാനത്തിനുപകരം സമകാലത്തു നടന്നിട്ടുള്ള വൃത്താന്തങ്ങളും സംഭവങ്ങളെ പരാമർശിച്ചും മേൽപ്രകാരമുള്ള രസികതാപ്രദർശനം പ്രസംഗമദ്ധ്യേ പി. കെ. പ്രയോഗിക്കുക പതിവാണ്. ശിവൻ തമ്പി ആരംഭിച്ചിരുന്ന ചെറുന്ന എൻ. എസ്സ്. എസ്സ്. ഇംഗ്ലീഷ് ഹൈസ്കൂളും ഉൽഘാടനംചെയ്തു. അന്നും പി. കെ. ഒരു പ്രസംഗകനായിരുന്നു. പൂർവ്വകാലത്തെ വിദ്യാർത്ഥിജീവിതം എന്നുള്ള

വിഷയത്തെ ആധികരിച്ച് അദ്ദേഹം പ്രസംഗിച്ചു. തിരുവിതാംകൂറിലെ വിദ്യാർത്ഥിബാഹുല്യം കഴിഞ്ഞതു് അധികകാലമായിരുന്നില്ല. പഴയകാലത്തു വിദ്യാർത്ഥികൾ ആശാന്മാരിൽനിന്നു അനുഭവിക്കേണ്ടിവന്ന 'പങ്കപ്പാടുകൾ' ഫലിതമയമായി വിവരിച്ചശേഷം അദ്ദേഹം ഇങ്ങനെ തുടർന്നു: "ഇങ്ങനെയൊക്കെയായിരുന്നു നിർഭാഗ്യരായിരുന്ന പൂർവകാലവിദ്യാർത്ഥികളുടെ അനുഭവങ്ങൾ. കാലം തെളിഞ്ഞുവന്നപ്പോൾ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ ഫലമായി. ചില വിദ്യാർത്ഥികൾ അദ്ധ്യാപകന്മാരെ തിരിഞ്ഞു തല്ലിത്തുടങ്ങി. അവിടവും കഴിഞ്ഞു ഇപ്പോഴത്തെ വിദ്യാർത്ഥികളെയും അദ്ധ്യാപകന്മാരെയും മൂന്നാമതൊരുകൂട്ടർ ഭരിച്ചുതുടങ്ങിയിരിക്കുന്നു." സദസ്സ് ഹർഷാരവത്തിൽ മുഴുകി. വക്താവിന്റെ മുഖത്തും നിഷ്പ്രകാശമായ ഒരു ഭാവഭേദവും പ്രത്യക്ഷപ്പെട്ടിരുന്നില്ല.

സന്ദർഭോചിതമായ ഫലിതോക്തികളും പരിഹാസങ്ങളും സൃഷ്ടിച്ചു സദസ്സുകളെ ഫലിതരസത്തിൽ മുഴുകിക്കുവാൻ പി. കെ.-യ്ക്കുണ്ടായിരുന്ന കഴിവു് അസാമാന്യമായിരുന്നു. ഉപസംഹാരപ്രസംഗമാണു് അതിന്റെ പ്രത്യേകരംഗം. സദസ്സിൽ തന്നെ സംഭവങ്ങളെയെല്ലാം കൂട്ടിയിണക്കി അവസരോചിതമായി, ചമൽക്കാരജനകമായി വിമർശിക്കുമ്പോഴാണു് ഈ രസകരമായ രംഗങ്ങൾ ഉണ്ടാകുന്നതു്. വാദപ്രതിവാദങ്ങളും മറ്റും കൊണ്ടു മിഥ്യാഗൌരവം പൂണ്ടിരിക്കുന്ന സദസ്സുകളിൽ യഥാർത്ഥബോധമുണ്ടാകുവാൻ പി. കെ.-യുടെ ഫലിതപരിഹാസഗർഭിതങ്ങളായ ഉപസംഹാരപ്രസംഗങ്ങൾ പലപ്പോഴും ഉപകരിച്ചിട്ടുണ്ടു്. ൧൧൦൯-ൽ ഒക്കെ നടന്നതോടെ, സ്ത്രീസ്വാതന്ത്ര്യവാദം ഈ നാട്ടിലെ

വർത്തമാനപ്പത്രങ്ങളിലും പ്രസംഗപീഠങ്ങളിലും സർവ്വസാധാര
ണമായിരുന്നപ്പോഴും ജൂബിലിടൌൺഹാളിൽ വച്ചുനടന്ന ഒരു
വാർഷികസമ്മേളനത്തിൽ പി. കെ. അദ്ധ്യക്ഷനായിരുന്നു.
സ്ത്രീസ്വാതന്ത്ര്യവാദം ആ യോഗത്തിൽ പ്രതിപാദ്യവിഷയ
മാകണമെന്ന കാര്യപരിപാടിയിൽ യാതൊരു സൂചനയും
ഉണ്ടായിരുന്നില്ല. എന്നാൽ മിസിസ്സ് അന്നാചാണ്ടിയുടെ
'പ്രതിഭാഗം' എന്ന പ്രസംഗം സ്ത്രീസ്വാതന്ത്ര്യത്തിന്റെ
പ്രതിപക്ഷവാദികൾക്കു നിശിതമായ ഒരു മറുപടി ആയിരു
ന്നതിനാൽ ആ പ്രശ്നം സദസ്സിൽ പൊടുന്നനവെ ആവിർഭ
വിച്ചു. സദസ്യതിലകൻ ടി. കെ. വേലുപ്പിള്ളയുടെ ലേഖന
പരമ്പരയ്ക്കു മറുപടിയായിട്ടായിരുന്നു ആ പ്രസംഗത്തിന്റെ
പ്രയോഗം. അദ്ദേഹം 'വാദഭാഗം' പറഞ്ഞുകഴിഞ്ഞിരുന്നു
എന്നുള്ളസങ്കല്പത്തിലാണ് മിസിസ്സ് ചാണ്ടി തന്റെ 'പ്രതി
ഭാഗം', ന്യായാധിപനായ അദ്ധ്യക്ഷന്റെ മുമ്പിൽ വാദി
ച്ചതു്. സദസ്സിലെ പുരുഷവിഭാഗത്തെ തലതാഴ്ത്തിക്കുന്നതി
നും, ക്ഷതാഭിമാനികളായ സ്ത്രീകളെ വിജൃംഭിതവീര്യകളാക്കു
ന്നതിനും പര്യാപ്തമായ പല പ്രസ്താവനകളും ആ പ്രസംഗ
ത്തിലടങ്ങിയിരുന്നു. പുരുഷന്മാരുടെ പ്രാബല്യം നിലനില്ക്കു
ന്നിടത്തോളംകാലം സ്ത്രീസ്വാതന്ത്ര്യവാദത്തിനു സമുദായ
ത്തിൽ വലിയ ആനുകൂല്യം ലഭിക്കയില്ലെന്നും, യാഥാസ്ഥി
തികനായ അദ്ധ്യക്ഷനിൽ നിന്നുപോലും അനുകൂലമായ തീരു
മാനം പ്രതീക്ഷിക്കുന്നില്ലെന്നും, എങ്കിലും അദ്ദേഹത്തിന്റെ
ന്യായാധിപബുദ്ധിയിൽ വിശ്വസിച്ചുകൊണ്ടുമാത്രം താൻ
വാദിക്കുന്നതാണെന്നും പറഞ്ഞതാണ് മിസിസ്സ് ചാണ്ടി

പ്രസംഗം ഉപസംഹരിച്ചതു്. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗം ഏതാണ്ടു് ഇപ്രകാരമാരംഭിച്ചു.—

“മാന്യസഭ്യരേ! ഈ സദസ്സിൽ ആദ്ധ്യക്ഷ്യം വഹിക്കുവാൻ ഇറങ്ങിപ്പുറപ്പെട്ടതിന്റെ ഉദ്ദേശം എനിക്കിപ്പോഴാണു മനസ്സിലാകുന്നതു്. ഒരുവന്റെ വിജ്ഞാനത്തിനോ യുക്തിക്കോ അതീതമായ ഒരു വിഷയമാണു് വിവാദവിഷയമായിത്തീർന്നിരിക്കുന്നതു്. ഈ വാദപ്രതിവാദങ്ങളെല്ലാം കേവലം സഭാവേദിയും പത്രപംക്തികളുമല്ലാതെ യഥാർത്ഥമായ ജീവിതവേദിയല്ലെന്നുള്ളതു് എത്രയോ സ്പഷ്ടമാണു്. വാദിയായ പുരുഷനും പ്രതിയായ സ്ത്രീയും തമ്മിൽ പ്രസംഗരംഗങ്ങളിലെ വാദമത്സരങ്ങൾക്കുശേഷം ഗൃഹാന്തർഭാഗങ്ങളിൽ എത്ര ഐക്യമായും സൌഹാർദ്ദമായുമാണു് കഴിയുന്നതെന്നു പ്രത്യേകം പറയണമോ? പോരെങ്കിൽ സദസ്സുകളിൽ തീവ്രമായി എതിർവാദം ചെയ്യുന്ന ചില പുരുഷകേസരികളും മററു സന്ദർഭങ്ങളിൽ സ്ത്രീകളുടെ ആശ്രിതദാസന്മാരായിട്ടാണു് കാണപ്പെടുന്നതു്. സമരത്തിന്റെ ബലപരീക്ഷകരായി നില്ക്കുന്ന കക്ഷികൾക്കുതന്നെ അവരവരുടെ പക്ഷത്തിൽ ഉത്തമവിശ്വാസമില്ലെന്നല്ലയോ ഇതിൽനിന്നു മനസ്സിലാകുന്നതു്? അതിനാൽ ഈ വിവാദസമരത്തിനു് ഒരു തീർപ്പു കല്പിക്കുവാൻ ഞാൻ അത്ര ആവശ്യനല്ല. പ്രാസംഗികയുടെ അതിലേക്കുള്ള ക്ഷണം സ്വീകരിക്കുവാൻ ഞാൻ തയ്യാറുമില്ല. എന്തായാലും പ്രതിപക്ഷക്കാരിയായ ആ അഭിഭാഷിക, ന്യായാധിപനിൽ പക്ഷപാതദോഷം ആരോപിച്ചുകൊണ്ടു വാദിച്ചതിൽ കോർട്ടലക്ഷ്യത്തിനു ശിക്ഷാർഹയായിത്തീർന്നിരിക്കുന്നുവെന്നു മനസ്സിലാക്കേണ്ടതാണു്”.

“ഈ സ്ത്രീസ്വാതന്ത്ര്യത്തെപ്പററി ചിന്തിക്കുമ്പോൾ ചില കാര്യങ്ങൾകൂടി പ്രസ്താവിക്കാതിരിക്കുവാൻ നിവൃത്തിയില്ല. പുരുഷൻ സ്ത്രീയെ അടിമയാക്കുന്നുവെന്നാണു് വാദം. പുരുഷനിൽനിന്നു സ്വതന്ത്രയായി നില്ക്കണമെന്നു സ്ത്രീ ആഗ്രഹിക്കുന്നു. ഇതൊക്കെ

പുരുഷന്റെ സ്വാച്ഛന്ദ്യാധികാരങ്ങളെക്കൊണ്ടാണെന്നു പ്രസംഗക പറ
യുന്നു. ഞാൻ പറയുന്നതു് ഇതു് അവന്റെ വിധ്വംസിത്വംകൊ
ണ്ടാണെന്നാണു്. ഒരു പുരുഷനു് ലോകത്തിലെ ബദ്ധപ്പാടുകളെ
യൊക്കെ അടിസ്ഥാനമെന്താണു്? ഭാര്യയെയും സന്താനങ്ങളെയും
രക്ഷിക്കണമെന്നുള്ള ഭാരമില്ലെങ്കിൽ അവനേക്കാൾ ഒരു സ്വത
ന്ത്രൻ ഭൂലോകത്തിൽ പിന്നെ ആരാണു്? ഒരു പ്രമാണത്തിൽ സ്ത്രീ എഴു
ന്നേറ്റു് പുരുഷനോടു പറകയാണു്. "ഹേ ഇന്നുമുതൽ നിങ്ങളെ
പാടു നിങ്ങൾക്കു", എന്റെ പാടെനിക്കു" എന്നു; അന്നുമുതൽ
സ്ത്രീസ്വാതന്ത്ര്യമല്ല പുരുഷസ്വാതന്ത്ര്യമാണു് ലോകത്തിലുണ്ടാകാൻ
പോകുന്നതു്. ഇന്നത്തെ അസ്വതന്ത്രൻ വാസ്തവത്തിൽ പുരുഷ
നാണു്. അവന്റെ ചുമലിലിരിക്കുന്ന ദുസ്സഹമായ ഭാരം ഇറക്കു
വാൻ ഇടവരുമ്പോൾ പരമോല്ലാസവാനായ അവൻ അതിനെ കെട്ടിപ്പി
ടിക്കുവാൻ ഇടയുണ്ടു. ഇതിൽ ടി. കെ. വേലുപ്പിള്ള പ്രഭൃതികളെ
എനിക്കു തീരെ അഭിനന്ദിക്കുവാൻ നിർവാഹമില്ല. ഏവം സ്വാ
ർത്ഥത്തെ ഉദ്ദേശിച്ചായാലും ഞാൻ പ്രസംഗകയുടെ അഭിപ്രായ
ത്തോടു സർവാത്മനാ യോജിക്കുന്നു.

"പിന്നെ ഒരു സംശയംമാത്രം മനസ്സിൽ ബാലമായി അങ്കുരി
ക്കാതിരിക്കുന്നില്ല. അതു കുട്ടികളുടെ പ്രശ്നമാണു്. അവിടെ
നിന്നാണല്ലോ സ്ത്രീക്കും പുരുഷനും ആവശ്യമായുള്ള ഒത്തുതാമസ
ങ്ങളുടെ പുറപ്പാടു്. പുരുഷൻ പണ്ടുതന്നെ പാരമ്പര്യചിന്താമണി
യിൽ അടിപ്പെട്ടവനാണു്. സ്വാതന്ത്ര്യവാദിയായ സ്ത്രീ അതിൽനിന്നും
പുറത്തു ചാടുവാൻ ശ്രമിക്കുന്നു. ആ നിലയ്ക്കു് കുട്ടികളുടെ അവ
കാശി ആരെന്നുള്ള പ്രശ്നം നമ്മെ കുഴക്കുന്നു. ഷണ്ഡന്മാരുടെ
സംഖ്യ വളരെ പരിമിതവുമാണു്. സ്വാതന്ത്ര്യപ്രശ്നത്തിന്റെ
തീർപ്പു കല്പിക്കുന്നതിനു മുമ്പു പ്രഥമദൃഷ്ടിയിൽ നിസ്സാരമെന്നു
തോന്നിയേക്കാമെങ്കിലും ഗൌരവാവഹമായ ഇത്തരം ചില സംഗതി
കളും തീരുമാനിക്കേണ്ടിയിരിക്കുന്നു."

ആഹ്ലാദാരവങ്ങളുടെ മദ്ധ്യേ നടന്ന ഈ സരസഭാഷണം സദസ്സിന്റെ അനാവശ്യഗൗരവത്തെ വളരെ കുറയ്ക്കുകയും നിസ്സാരതർക്കങ്ങളിൽ മുഴുകിയിരുന്ന സദസ്യരെ വിവേകമുള്ളവരാക്കിത്തീർക്കുകയുംചെയ്തു. ഗൗരവശാലി അദ്ധ്യക്ഷന്മാരായിരുന്നുവെങ്കിൽ എന്തെല്ലാം ശാസ്ത്രങ്ങളും പ്രമാണങ്ങളും യുക്തികളും ഉദ്ധരിച്ചു സദസ്സിനെ മുഷിപ്പിക്കുമായിരുന്നുവെന്നു പറയേണ്ടതില്ലല്ലോ.

പ്രത്യുക്തിവൈഭവമായിരുന്നു ഒരു പ്രസംഗകനെന്ന നിലയിൽ പി. കെ.-യുടെ പ്രാഗത്ഭ്യത്തെ വർദ്ധിപ്പിച്ച ഒരു ഗുണം. നിയമസഭയിൽ പി. കെ.-യുടെ പ്രത്യുക്തികൾ പ്രസിദ്ധങ്ങളാണ്. സമുദായപ്രാതിനിധ്യവാദം സഭയിൽ മുഴങ്ങിയിരുന്നകാലത്തു പി. കെ. ഒരു മെമ്പറോട് 'പബ്ലിക്സർവീസ്സ്' ഒരുമാവർഗ്ഗത്തെ പ്രദർശിപ്പിക്കാനുള്ള ഒരു മ്യൂസിയമാണോ എന്നു ചോദിക്കയുണ്ടായി. വ്യവസായഡിപ്പാർട്ടുമെന്റിന്റെ പ്രവർത്തനങ്ങളുടെ അപര്യാപ്തതയെപ്പറ്റി പറഞ്ഞുവന്ന കൂട്ടത്തിൽ The weaving expert is weaving excuses (നെയ്ത്തുവിദഗ്ദ്ധൻ ഒഴിവു കഴിവുകൾ നെയ്യുകയാണ്) എന്നു പറയുകയുണ്ടായി. സ്റ്റാൻഡിംകമ്മിറ്റിപ്രമേയം അനുസരിച്ച് ഡയറക്ടരുടെ കീഴിൽ ഡെപ്യൂട്ടിഡയറക്ടർ എന്ന ഒരു പുതിയ ഉദ്യോഗം സൃഷ്ടിച്ചതിനെ പരാമർശിച്ചുകൊണ്ടു പി. കെ. പറഞ്ഞു: ആ ഉദ്യോഗസ്ഥൻ ഡയറക്ടറുടെ heir apparent (ഇളമുറക്കാരൻ) ആണെന്നായിരുന്നു. വെള്ളൂർ പട്ടണം നശിച്ചുപോയതു ഗോവധംനിമിത്തമാണെന്നുള്ള അഭിപ്രായം പി. കെ. പുറപ്പെടുവിച്ചപ്പോൾ ഗോവധത്തിന്റെ അനുകൂലകക്ഷിയായിരുന്ന മി: ഫ്ളാഗർഫ് മാംസം കുറവുള്ള ആ ചോദ്യം

ഇനം പശുക്കളെ അധികമായി കശാപ്പുചെയ്യിരിക്കാൻ ഇടയുണ്ടോ എന്നു ചോദിച്ചതിനു" But they say, it is a delicious dish (എന്നാൽ അതു് ഹൃദ്യമായ ഒരു ആഹാരമാണെന്നു പറയപ്പെടുന്നു) എന്നായിരുന്നു പി. കെ.-യുടെ മറുപടി. റഷ്യയിലെ സോഷ്യലിസ്റ്റ് വ്യവസ്ഥിതി വന്നാൽ നമ്മുടെ സാമുദായികമായ കഷ്ടതകളെല്ലാം തീരുമെന്നു ശക്തിയുക്തം പ്രസംഗിച്ച ഒരു പ്രസംഗകന്റെ അഭിപ്രായത്തെ വിമർശിച്ചുകൊണ്ടു പി. കെ. വ്യക്തികളുടെ സ്വഭാവവൈകല്യങ്ങളെയും ദുർമ്മാർഗ്ഗപ്രവണതകൾകൊണ്ടുണ്ടാകുന്ന നിരവധി സാമൂഹ്യാനർത്ഥങ്ങളെയും ചൂണ്ടിക്കാണിച്ചിട്ടു ഈ കുഴപ്പങ്ങളെല്ലാം "ഒരു കഷണം റഷ്യ" കൊണ്ടു പരിഹരിക്കാമെന്നാണോ വിചാരിക്കുന്നതെന്നു ചോദിച്ചു.

* * * *

പി. കെ.-യുടെ പ്രസംഗങ്ങളിൽ കാണുന്ന നിർമ്മലമായ സാഹിത്യസംസ്കാരത്തെപ്പററി പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. മികച്ച സാഹിത്യകാരന്മാർപോലും സംസാരഭാഷയിൽ അഥവാ വാചാപ്രസംഗങ്ങളിൽ ഭാഷാരീതിയുടെ മെച്ചം പരിപാലിച്ചുകൊണ്ടുപോകുവാൻ സാധിക്കാറില്ല. ചിലർ പ്രസംഗിക്കുമ്പോൾ അവരുടെ ഭാഷ, ഒരു പക്ഷേ സുവിദിതമായ അവരുടെ സാഹിത്യനായകത്വത്തിനുതന്നെ ബാധകമായി പരിണമിക്കുന്നതു കാണാം. അത്ര വിലക്ഷണമായിരിക്കും സംസാരഭാഷ. നേരെമറിച്ചു പി. കെ.-യുടെ സാഹിത്യപ്രതാപത്തിന്റെ മുഖ്യമുദ്രയായിതന്നെ അദ്ദേഹത്തിന്റെ പ്രസംഗവും സംഭാഷണവുമായിരുന്നു. സരസ്വതീദേവിയുടെ വിലാസം ആ ജിഹ്വാതലത്തിൽ അനവരതമുണ്ടായിരുന്നു. ശബ്ദാലങ്കാരങ്ങളും അർത്ഥാ

ലങ്കാരങ്ങളും നിറഞ്ഞ വാഗ്വിലാസധോരണി അദ്ദേഹ
ത്തിന്റെ പ്രബന്ധങ്ങളെ എന്നപോലെ പ്രസംഗങ്ങളെയും
എല്ലായ്പ്പോഴും കമനീയമാക്കിത്തീർത്തു. വിശേഷിച്ചു സാ
ഹിത്യപ്രധാനമായ സദസ്സുകളിൽ ധാരാളം സഹൃദയന്മാരുടെ
സാന്നിദ്ധ്യം ഉണ്ടാകുന്ന അവസരത്തോടുകൂടി പ്രസംഗിക്കു
മ്പോഴാണ് പി. കെ.യുടെ സാഹിതീവിലാസം ഒന്നു വേറെ ത
ന്നെയായിരുന്നു. അങ്ങനെയുള്ള സന്ദർഭങ്ങളിൽ പ്രസംഗം
കാലോചിതമായ അലങ്കാരധോരണികൊണ്ടും, ചമൽക്കാര
ജനകമായ പദപ്രയോഗസൗഷ്ഠവം കൊണ്ടും, സർവ്വോപരി
പ്രതിഭാഗാംഭീര്യവും സ്വാരസ്യവുമായ പ്രതിപാദനശൈലി
യുടെ മകരന്ദരസം കൊണ്ടും സഹൃദയന്മാരെ സാഹിത്യാമൃത
ത്തിലാറാടിക്കുവാൻ പര്യാപ്തമായിരുന്നു. കേരളസാഹിത്യപരി
ഷത്തിന്റെ മൂന്നു സമ്മേളനങ്ങളിൽ നടത്തിയിട്ടുള്ള അ
ദ്ധ്യക്ഷപ്രസംഗങ്ങൾ തന്നെ നോക്കുക. സാഹിത്യപഞ്ചാന
നന്റെ ഉഗ്രഗർജ്ജിതങ്ങളായിരുന്നു അവ. ചെങ്ങന്നൂർ
യോഗക്ഷേമസഭാസമ്മേളനത്തിൽവച്ച് 'കേരളതിലക'
കിരീടമുദ്ര സമ്മാനിക്കപ്പെട്ടപ്പോൾ "ശോണാചലത്തിൽ
വച്ച്" തന്നെ "സമുദ്ര"നാക്കിത്തീർത്ത സാമൂതിരി സമുദായ
ത്തിന്റെ പ്രഭാവാതിശയത്തെ പ്രകീർത്തിച്ചുകൊണ്ടാരംഭിച്ച
പ്രസംഗംപോലെ സാഹിത്യസുരഭിലങ്ങളായ എത്ര എത്ര
പ്രഭാഷണങ്ങളാണ് പി. കെ.യിൽനിന്നും വിനിർഗ്ഗളിച്ചിട്ടു
ള്ളത്"! മൂന്നു വ്യാഴവട്ടത്തിലധികം കാലമായി എത്ര പൊതു
പ്രസംഗമണ്ഡപങ്ങളിൽ, എത്രയെത്ര അദ്ധ്യക്ഷപീഠങ്ങളിൽ
എന്തെല്ലാം നിയമവാദരംഗങ്ങളിൽ നിന്നാണ് ഗംഭീരോദാ
രവും സാരസ്യവിജൃംഭിതവുമായ ആ വാഗ്വിലാസവീചിക

ളുടെ സാഹിത്യാൎത്ഥബോധകമായ മന്ദ്രാരവം സഹൃദയഹൃദയങ്ങളെ ആനന്ദനിൎവൃതിയിൽ ആമഗ്നമാക്കിയിട്ടില്ലാത്തതു്"!

---

## അദ്ധ്യായം ൭

---

### സംഭാഷണചാതുൎയ്യം.

അടുത്തതായി പി. കെ-യുടെ സംഭാഷണചാതുൎയ്യത്തെപ്പററിയാണു് വിമൎശിക്കേണ്ടിയിരിക്കുന്നതു്. ഏതുസമയത്തേണമെങ്കിലും ഒരു സദസ്സിനെ മുഷിപ്പിക്കാതെ സംഭാഷണരസത്തിൽ മുഴുകിപ്പിക്കാനുള്ള കഴിവു് അദ്ദേഹത്തിനുണ്ടായിരുന്നു. ഏതു വിഷയത്തെപ്പററിയായാലും നവ്യവും നവനവവുമായ ആശയങ്ങൾ ഒരു പ്രത്യേകരീതിയിൽ പറഞ്ഞു ഫലിപ്പിക്കുവാൻ അദ്ദേഹത്തിനു കഴിയും. വേദാന്തം, വ്യാകരണം, നിയമശാസ്ത്രം മുതലായ കഠിനവിഷയങ്ങളെക്കുറിച്ചായാലും, സാഹിത്യം, സംഗീതം, നൃത്തം തുടങ്ങിയ ലളിതകലകളെപ്പററി ആയാലും, ആത്മതത്വമീമാംസ, ധനതത്വശാസ്ത്രം, രാഷ്ട്രമീമാംസ ഇങ്ങിനെയുള്ള വൈജ്ഞാനികവിഷയങ്ങളെ സംബന്ധിച്ചായാലും, സ്വചിന്തിതങ്ങളായ സ്വാഭിപ്രായങ്ങളും വിശദാംശങ്ങളുമുള്ള ഒരു പണ്ഡിതനായിരുന്ന പി. കെ. സംഭാഷണമദ്ധ്യേ അവയുടെ പരിസ്ഫുരണങ്ങൾ സമയോചിതവും സരസവുമായ രീതിയിൽ പ്രത്യക്ഷപ്പെടുകയും ചെയ്യുമായിരുന്നു. ചില പണ്ഡിതന്മാരുടെ

സംഭാഷണങ്ങളിൽ കാണുന്ന ശുഷ്കത പി. കെ.-യെ ലേശവും ബാധിച്ചില്ല. ആ പാണ്ഡിത്യവിലാസരംഗങ്ങളായിരുന്ന ഭാഷയുടെ രീതിയും ചമൽക്കാരവും അത്യന്തം ഹൃദയാകർഷകങ്ങളായിരുന്നു. ഏതു പ്രമേയത്തെയും സരസകോമളമാക്കുന്നതിനുപകരിക്കുന്ന ദൃഷ്ടാന്തകഥകളും, ഹൃദ്യഭാവനകളുംകൊണ്ട് സംഭാഷണം സമ്പന്നമായിരിക്കും. പഴയതും, പുതിയതും, രണ്ടും ഇടകലർന്നതും, നേരിട്ടനുഭവപ്പെട്ടിട്ടുള്ളവയും സാങ്കല്പികങ്ങളുമായി നിരവധി സരസവ്യംഗ്യങ്ങൾ അദ്ദേഹത്തിന്റെ സംഭാഷണത്തിനിടയ്ക്കു നിരന്തരം പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കും. ചിലപ്പോൾ ഒരു ശ്ലോകത്തിന്റെ അവതരണത്തോടുകൂടി ആയിരിക്കും ഒരു സരസരംഗം ആവിഷ്കൃതമാകുന്നത്. ചിലപ്പോൾ ഒരു മഹാഗ്രന്ഥകാരന്റെ വാചകങ്ങളുടെ ഉദ്ധരണത്തോടുകൂടി ആയിരിക്കും വ്യാഖ്യാനം ഉന്നയിക്കപ്പെടുന്നത്. ആരംഭത്തിൽ അതിന്റെ ഉദ്ദേശം പൂർണ്ണമായി ശ്രോതാവു ഗ്രഹിച്ചില്ലെന്നു വരാം. ക്രമേണ സന്ദർഭചിത്രം സ്ഫുരിച്ചുതുടങ്ങും. ഒടുവിൽ അതിന് ഒരു പരിണാമപ്പുഷ്ടി ഉണ്ടായിരിക്കും. പ്രതിപാദ്യസംഗതിയുമായുള്ള ബന്ധം ശ്രോതാക്കൾ ഝടിതി ഗ്രഹിക്കുന്നു, അവരുടെ ഹൃദയം ചമൽക്കാരരസത്തിൽ ആമഗ്നമാകുന്നു. ഹർഷാരവം മുഴങ്ങുന്നു. സൗഹൃദസദസ്സു മുഴുവൻ പി. കെ.-യ്ക്കു വശീഭവിച്ചുകഴിയുന്നു. കാളിദാസന്റെ ഉപമകളുടെ സാരസ്യമാണ് പി. കെ. ദൃഷ്ടാന്തകഥകളെ പ്രതിപാദ്യവുമായി ഘടിപ്പിച്ചുപറയുമ്പോൾ ശ്രോതാവിനു അനുഭവപ്പെടുന്നത്. പ്രതിപാദ്യത്തെ ഹൃദ്യവും സ്ഫുടവുമാക്കിത്തീർക്കാൻ അസാമാന്യമായ ശക്തി ആവശ്യമാണ്. അദ്ദേഹത്തിന്റെ സംഭാഷണപാടവത്തിൽ, അവ നാനാവർണ്ണപ്രക

കങ്ങളുമായ ദീപാളികളെപ്പോലെ പരിസരങ്ങളെ പ്രശോഭിപ്പിച്ചും സ്വയംപ്രകാശിച്ചും വിലസുന്നു.

സംഭാഷണത്തിൽ സംസ്കൃതശ്ലോകങ്ങളുടെ ഉദ്ധാരണം ധാരാളമാണു്. എന്നാൽ പി. കെ. ഉദ്ധരിച്ചുവന്ന ശ്ലോകങ്ങൾ കേവലം നീതിസാരങ്ങളായിരുന്നില്ല. തത്ത്വപ്രതിപാദനമോ നീതികഥനമോ അന്തർഭവിച്ചിരിക്കാമെങ്കിലും ഫലിതമയമായ പശ്ചാത്തലത്തിലൂടെ ആയിരിക്കും അവയുടെ അവതരണം. 'സർവ്വേ ഗുണാഃ കാഞ്ചനമാശ്രയന്തി' എന്ന ശ്ലോകമാണല്ലോ ധനത്തിന്റെ മഹിമയെ ദ്യോതിപ്പിക്കുവാൻ സാധാരണപണ്ഡിതന്മാർ ഉദ്ധരിക്കാറുള്ളതു്. എന്നാൽ പി. കെ.യുടെ ശ്ലോകം അതായിരിക്കയില്ല. ധനമില്ലാത്തവനെ ഭൃത്യന്മാർ അനുസരിക്കാത്തതും, മാതാവു് നിന്ദിക്കുന്നതും, പിതാവു് അഭിനന്ദിക്കാത്തതും ഒടുവിൽ ഭാര്യ ആലിംഗനം ചെയ്യാൻ വിസമ്മതിക്കുന്നതുമായ അവസ്ഥകളെ വർണ്ണിച്ചുകൊണ്ടുള്ളതായിരിക്കും പി. കെ. ഉദ്ധരിക്കുന്ന പദ്യം. അല്ലെങ്കിൽ 'പാട്ടുകേട്ടാൽ ശുദ്ധവൈശ്യം പട്ടിണിയായ് കിടക്കണമോ?" എന്നു തുടങ്ങുന്ന കുഞ്ചൻനമ്പ്യാരുടെ വരികളായിരിക്കും ഉദ്ധരിക്കുന്നതു്. സാഹിത്യകാരന്മാർ തമ്മിലുള്ള മത്സരങ്ങളെപ്പറ്റി പറയുന്ന ഘട്ടത്തിൽ "യാചകോ യാചകം ദൃഷ്ട്വാ ശ്വാനവൽ ഗുർഘുരായതേ" എന്ന വരികളെക്കൊണ്ടായിരിക്കും പി. കെ. അതിന്റെ അപഹാസ്യതയെ വെളിപ്പെടുത്തുന്നതു്.

സാരസ്യവും പ്രസന്നതയും പി. കെ.യുടെ സംഭാഷണത്തിന്റെ ജീവാംശങ്ങൾ തന്നെയാണു്. ഇവ ഏറെക്കുറെ ഹൃദയങ്ങളുടെ പ്രതിഫലനങ്ങളുമായിരുന്നു. ഈ പ്രസ

നന്മയും സൗന്ദര്യവും മുഖത്തു് എപ്പോഴും പ്രകാശിക്കുന്നതു കാണാം. ഏറ്റവും വിഷമകരമായ സന്ദർഭങ്ങളിൽപോലും മാനസികമായ ഒരു ചലിതഭാവം അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. ഒരു സന്ദർഭം സ്മരണയിൽവരുന്നു. ഇലക്ഷൻ-ലെ ഉൽക്കണ്ഠാകുലമായ തിരഞ്ഞെടുപ്പു വൃത്താന്തങ്ങൾക്കിടയ്ക്കു് അദ്ദേഹം ഒരു ദിവസം ഞങ്ങൾ ഏതാനും പേരോടൊപ്പം കുട്ടനാട്ടിലെ സമ്മതിദായക കേന്ദ്രങ്ങൾസന്ദർശിക്കാൻ മോട്ടോർബോട്ടിൽ യാത്രചെയ്യുകയായിരുന്നു, പല സ്ഥലങ്ങളിലും അദ്ദേഹത്തിന്റെ പ്രതിയോഗിക്കു ലഭ്യമായിരുന്ന കൂടുതൽ സ്വാധീനശക്തികളെപ്പറ്റി അറിഞ്ഞു യാത്രാസംഘം കുറെയൊക്കെ നിരുത്സാഹരായിട്ടാണു സഞ്ചരിച്ചിരുന്നതു്. ബോട്ടിൽ "സ്പിരിറ്റ്"നോക്കി കേന്ദ്രമായവർ, കുട്ടൻ കേശവൻ, വക്കീൽ വർക്കി എന്നിങ്ങനെ ഇരട്ടപ്പേരുകൾ വായിച്ചു് എല്ലാവരും മുഷിഞ്ഞിരുന്നു. അദ്ദേഹത്തിനു ഒരുപക്ഷേ സംഭവിച്ചേക്കാവുന്ന പരാജയത്തെ ഓർത്തു ഞങ്ങൾക്കു സാരമായ കണ്ഠിതവും മ്ലാനതയുമുണ്ടായിരുന്നു. ഇ. വി.യുടെ സാന്നിദ്ധ്യംകൂടി ബോട്ടിലുണ്ടായിരുന്നിട്ടും ഞങ്ങളുടെ മനസ്സിന്റെ മ്ലാനത പരിഹൃതമായിരുന്നില്ല. പി. കെ. പ്രസന്നവദനനായിക്കാണപ്പെട്ടു. അദ്ദേഹം ഒരു ചാരുകസാലയിൽ കിടന്നുകൊണ്ടു ബോട്ടിന്റെ "സ്പിരിറ്റ്" നോക്കുകയാണു്. അതിനിടയ്ക്കു പൊടുന്നനെ മൂക്കുകണ്ണാടി നെറ്റിത്തടത്തിലേക്കു പൊക്കിവച്ചുകൊണ്ടു് ഒരു ചോദ്യം. "ആകട്ടെ, നിങ്ങൾക്കാർക്കെങ്കിലും മെഡോസിന്റെ ഇരട്ടപ്പേരറിയാമോ?" അറിവില്ലെന്നു് ഇ. വി-യും സമ്മതിച്ചു.

പി. കെ. തുടരുകയാണു്:

ട്ടുസ്ഥാനങ്ങളുണ്ടു്. കോട്ടയത്തു് അഭിജ്ഞാനശാകുന്തളം ആരംഭിച്ച കാലത്തു് എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ അവിടെ ചെല്ലുമ്പോഴൊക്കെ പി. കെ.-യെ വരുത്തി കുറെസമയം സംസാരിക്കുക പതിവായിരുന്നു. ഒരവസരത്തിൽ കോയിത്തമ്പുരാന്് ചെറുതായ തലവേദനയും ഒരുകപ്പാടെ അസ്വാസ്ഥ്യവും ഉണ്ടായിരുന്നു. സംഭാഷണമദ്ധ്യേ ആ വസ്തുത പി. കെ.-യോടു് അദ്ദേഹം പറയുകയുംചെയ്തു. മേശപ്പുറത്തു കിടന്നിരുന്ന ശാകുന്തളം തർജ്ജമ (വലിയകോയിത്തമ്പുരാന്റെ) പി. കെ. കയ്യിലെടുത്തു് അതിലെ ആദ്യത്തെ ശ്ലോകം തിരുമേനി കേൾക്കെ വായിച്ചു. പൂർവാർദ്ധത്തിന്റെ അവസാനത്തിൽ 'ശബ്ദസ്വത്തായ വാനം' എന്നതിനുപകരം 'ശബ്ദസ്വൽത്താന്റെ വായും' എന്നാണു് പി. കെ. വായിച്ചതു്.

കോയിത്തമ്പുരാൻ—എന്തു്, നാരായണപിള്ള ശബ്ദസ്വൽത്താന്റെ വായോ?

പി. കെ.—അതെ. അതായിരിക്കും 'ശബ്ദസ്വത്തായവാനം' എന്നതിനേക്കാൾ ഭേദം.

കോയിത്തമ്പുരാൻ—അർത്ഥമോ?

പി. കെ.—ശബ്ദസ്വൽത്താൻ=വാക്കിന്റെ സുൽത്താൻ, ബ്രഹ്മാവു്, ബ്രഹ്മാവിന്റെ വായ്, സരസ്വതി.

പി. കെ.-യുടെ ഈ കൃതിവ്യാഖ്യാനം തമ്പുരാനെ വളരെ രസിപ്പിച്ചു. 'ശബ്ദസ്വത്തായവാനം' എന്ന പ്രയോഗം മലയാളതർജ്ജമയിൽ ചെയ്തതിന്റെ അസ്വാരസ്യബോധം അദ്ദേഹത്തിന്റെ മനസ്സിലും എത്രയൊക്കെയോ ഉണ്ടായിരുന്നു. പി. കെ.-യുടെ വ്യാഖ്യാനരീതിയുടെ പോക്കു് കേട്ടു് തമ്പുരാൻ ഉടനെ ചിരിച്ചുകൊണ്ടു പറഞ്ഞു.

"നാരായണപിള്ളേ, എന്റെ തലവേദന പമ്പകടന്നു"

പണ്ഡിതന്മാരോടു സംസാരിക്കുമ്പോൾ അവൎക്കനുസ
രണമായ രീതിയിൽ സംഭാഷണത്തിന്റെ രീതി തിരിച്ചു
കൊണ്ടുപോകുന്നതിന്നു അദ്ദേഹം വിദഗ്ദ്ധനായിരുന്നു.
ശ്രീ. സാംബശിവശാസ്ത്രികൾ, നവരാത്രി വിദ്വൽസദസ്സിൽ
ശാസ്ത്രവാദങ്ങൾനടത്തിയിരുന്ന ഒരു വിദേശീയ പണ്ഡി
തനെ — അദ്ദേഹം ഒരു ശാസ്ത്രിയായിരുന്നു — ഒരിക്കൽ പി.
കെ-യ്ക്കു പരിചയപ്പെടുത്തിക്കൊടുത്തു. "അയ്യോ ശാസ്ത്രി
ണോ ശാസ്ത്രിണോ മതേ"] എന്നുള്ള ഉൽഘോഷണത്തോടു
കൂടിയാണു് പി. കെ. ശാസ്ത്രിയെ സ്വാഗതം ചെയ്തതു്. ശാ
സ്ത്രിക്കു് വിവക്ഷിതത്തിൽ യാതൊരു പിടിയും കിട്ടാതിരുന്നു,
അഥവാ സന്ദൎഭോചിതമായ മറുപടി തോന്നാതിരുന്നു, മൌ
നമായി നിന്നതേ ഉള്ളു. പരക്കെ കണ്ടു പി. കെ. ഇപ്രകാരം
പറഞ്ഞു. "അല്ലയോ ശാസ്ത്രിമഹാനുഭാവ! ഉങ്ങളുടെ (മാ)
യോഗ്യതയാകിറ അസ്ത്രത്തെ സ്വീകരിച്ചുകൊണ്ടു്" എങ്ങ
ളെ ജയിപ്പതിക്കാക വന്തിരുക്കിറീർകളാ"* ഇതുകേട്ടപ്പോൾ
"ആ വിദേശീയപണ്ഡിതന്നുണ്ടായ സന്തോഷവും ബഹുമാ
നവും വാചാമഗോചരമായിരുന്നു" എന്നാണു് ആ രംഗത്തെ
പ്പറ്റി ശ്രീ: സാംബശിവശാസ്ത്രികൾ ഒരു കുറിപ്പിൽ രേഖ
പ്പെടുത്തിയിരിക്കുന്നതു്. തൎജ്ജിമകളെപ്പറ്റി ഒരിക്കൽ അദ്ദേ
ഹം പറഞ്ഞതു്, അവ ഗ്യാസ്ബാഗായ സോഡാവാട്ടർപോലെ
യാണെന്നാണു്. മാതൃകയുടെ യഥാൎത്ഥസ്വരൂപം വിശദീകരി
ക്കാൻ, അതു് തിരുവിതാംകൂർ സൎക്കാർ ത്രാപ്പാപ്പോലെയാ

---

* അല്ലയോ ശാസ്ത്രികളേ നിങ്ങളുടെ (യോഗ്യത) ആകുന്ന
അസ്ത്രംകൊണ്ടു (ഞങ്ങളെ എതിൎക്കുവാൻ) വന്നിരിക്കയാണോ എന്നു
തോന്നുന്നു

ണ്ടെന്നു പറയുകയുണ്ടായി. ഗാർമ്മെൻറുകണങ്ങൾക്കും എല്ലാം
സ്ക്കാർ ശുപായാതിഥ്യം കൂട്ടുന്നതെങ്കിലും അംഗങ്ങ
ളെ നാണയം ഒട്ടും കാണുന്നില്ല. അഥവാ അതില്ലെ
ങ്കിലും ഉണ്ട്. അങ്ങിനെയാണ് മായയും എന്നു വിവക്ഷ.

അങ്ങിനെ വശമായിരുന്ന സാഹിത്യഭാഗങ്ങളിൽനിന്നു,
സന്ദർഭാനുസരണമുള്ള സരസോദാഹരണങ്ങൾകൊണ്ടു ശ്രോ
താക്കളെ രസിപ്പിക്കുവാൻ പി. കെ-യുടെ അസാമാന്യമായ
ഓർമ്മശക്തി അത്യന്തം ഉപകരിച്ചുപോന്നു. വിശേഷിച്ച്
നമ്പ്യാരുടെ കവിതകളിൽനിന്നും അദ്ദേഹത്തിന്നു തോന്നി
യിരുന്ന രസകരമായ ഭാഗങ്ങൾ ആ സംഭാഷണത്തിൽ
നിരന്തരം പ്രത്യക്ഷപ്പെട്ടുവന്നു. തെളിഞ്ഞ ഹൃദയത്തോടും,
നിറഞ്ഞ ആഹ്ലാദരസത്തോടും സരസമായ അംഗവി
ക്ഷേപങ്ങളോടുംകൂടി പി. കെ. നമ്പ്യാരുടെ തുള്ളൽപ്പാട്ടുകൾ
ചിലയിടം ഉച്ചത്തിൽ ചൊല്ലിക്കൊണ്ടു സംഭാഷണത്തെ
രസകരമാക്കിക്കൊടുക്കുന്ന രംഗങ്ങൾ ശ്രവിച്ചിട്ടുള്ളവർക്ക്
അവ ഒരിക്കലും വിസ്മരിക്കുവാൻ സാദ്ധ്യമല്ല.

പി. കെ. യുടെ സംഭാഷണത്തിനിടയ്ക്കു ആവിർഭ
വിച്ചു വരുന്ന വിഷയങ്ങളുടെ വൈവിധ്യം പ്രസ്താവയോഗ്യമായിരി
ക്കുന്നു. വേദാന്തംമുതൽ തുള്ളൽകൃതികൾവരെയുള്ള ഏതൊരു
വിജ്ഞാനശാഖയെപ്പറ്റിയും പ്രാമാണികമായ അഭിപ്രായം
പറയുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞിരുന്നു. സാഹിത്യം,
സമുദായശാസ്ത്രം, ചരിത്രം, രസതന്ത്രം, വ്യാകരണം, അർത്ഥ
ശാസ്ത്രം, നിയമശാസ്ത്രം എന്നിങ്ങനെ എല്ലാ വിഷയത്തെപ്പ
റ്റിയും അദ്ദേഹത്തിന്റെ സംഭാഷണത്തിനിടയ്ക്കു പ്രകടിത
മായിക്കൊണ്ടിരുന്ന അഭിപ്രായങ്ങൾ വളരെ ശ്രദ്ധേയമായി

ന്നു. ഒരുപക്ഷേ വിവിധവിഷയങ്ങളിൽ ഇതിനോടകം പാണ്ഡിത്യമുള്ള ആളുകളെ ധാരാളമായി കണ്ടേക്കാമെങ്കിലും ആ പാണ്ഡിത്യം ഇത്ര സരസമായ ഒരു സംഭാഷണരീതിയോടു ഒത്തിണങ്ങി പ്രത്യക്ഷപ്പെട്ടിട്ടുള്ളതിന്റെ ദൃഷ്ടാന്തങ്ങൾ ചുരുക്കമാണ്. “അറിഞ്ഞിരുന്ന കാര്യങ്ങളോ അപാരം; പറഞ്ഞരീതിയാകട്ടെ അനനുകരണീയവും” എന്നുള്ള പ്രസ്താവന പി. കെ.യെ സംബന്ധിച്ചിടത്തോളം വളരെ പരമാർത്ഥമാണ്.

പി. കെ.യോട് അടുത്തു പെരുമാറിയിട്ടുള്ളവർക്ക് അദ്ദേഹത്തിന്റെ സാരസ്യശീലവും സംഭാഷണചാതുര്യവും ഒരിക്കലും വിസ്മരിക്കുവാൻ സാധ്യമല്ല. ഇത്ര സജീവമായ ഒരു വിഗ്രഹം വളരെ ചുരുക്കമായേ സ്മരണകളിൽ തങ്ങിനില്ക്കുകയുള്ളൂ. ഒരു ശിഷ്യപ്രധാനിയുടെ (ശ്രീ: എ. എൻ. പണിക്കർ) ഹൃദയംഗമമായ സ്മരണയെ ഈ അവസരത്തിൽ ഉദ്ധരിച്ചുകൊള്ളുന്നു:—

“അദ്ദേഹം എന്റെ മുൻപിൽ ഇതാ നിൽക്കുന്നു. ആ മുഖം അദ്ദേഹത്തിന്റെ സാഹിത്യത്തെപ്പോലെതന്നെ മനോഹരമായതാണ്. ഒട്ടു മാറ്റമില്ലാത്തതാണ്. നവരസങ്ങളും അതിലുണ്ട്. സദായും മനോഹരവും ശാന്തവുമാണെങ്കിലും ഹാസ്യച്ഛവി തെളിവിലുണ്ട്. എന്നാൽ ശാഠ്യത്തിനു കുറവില്ല. അതും സഹജമാണ്. ആ ‘കേരളീയ മന്ദഹാസം’ ആർക്കു മറക്കുവാൻ കഴിയും? ഫലിതരസത്തിന്റെ മഴ, തുള്ളിപ്പുറപ്പെടാതെ കെട്ടിനിറുത്തിയ മടയുടെ മുറയാണെന്നു തോന്നും. തുറന്നുവിട്ടാൽ ചിലപ്പോൾ കുഴപ്പമാണ്.

‘അറിയാത്ത മഹാമൂഢൻ തെളിവാക്കു പറഞ്ഞെന്നാൽ
എറിഞ്ഞു കലശിക്കുമെന്നറിഞ്ഞുകൊൾവിനെല്ലാരും’

എന്നു പറഞ്ഞ സ്വന്തം അയൽക്കാരനായ നമ്പ്യാരുടെ ഭാവരസമല്ലയോ അതു? പി. കെ.യുടെ കഥയോടൊപ്പം പണ്ടത്തെ

ഗൗരവഭാവവും ആവശ്യാനുസരണം അതിനിടെ മുൻപിൽ നിൽക്കും. "രാമപ്പുത്തന്റെ മകനെ കഴുത്തറുക്കാനായി മലന്തി ക്കെട്ടി" എന്നു തുടങ്ങിയാൽ ചിലപ്പോൾ "ഇതരോപാസ്യമിദം സർവം" വരെ ചൊന്നു നിൽക്കും. പാണിനി, വ്യാസൻ മുതലായ വർ സദാ സഹചാരികളാണ്. വാല്മീകി ആരാധനാമൂർത്തിയാണ്. ഇങ്ങനെ നിരന്തര ഒരു ബന്ധനം—ഇഷ്ടാനുസരണം സ്വാതന്ത്ര്യത്തോടുകൂടി വിനിയോഗിക്കുവാൻ ഒരുവൻ വല്ലവർക്കും സുലഭമായി കിട്ടിയിരുന്നോ എന്നു സംശയമാണ്.

"സംഭാഷണത്തിൽ പി. കെ.-യുടെ ചാതുര്യം അത്ഭുതാവഹമായിരുന്നു. ഈ വിഷയത്തിൽ അദ്ദേഹത്തോടെതിരു നിൽക്കുവാൻ യോഗ്യതയുള്ളവർ ഇന്നില്ലെന്നാണ്. ഗംഭീരപ്രസംഗങ്ങളെപ്പറ്റിയല്ല പറയുന്നത്. വട്ടത്തിൽ കൂടിയിരുന്നുള്ള വർത്തമാനം, അരമണിക്കൂർ നേരത്തെ വർത്തമാനം, ആവശ്യമായത്ര കുസൃതിപ്രാ ങ്ങൾക്കും ഉപയോഗപ്രദമാണ്. ആംഗലഭാഷയിൽ പ്രസിദ്ധനായ ഡാക്ടർ ജോൺസനോടുപമിക്കത്തക്ക ഒരു സാഹിത്യമല്ലന്നായിരുന്നു പി. കെ. ഏതു വിഷയത്തിലും തർക്കമില്ല. എപ്പോഴും തയ്യാറാണ്. ആരെയും മടക്കും. എല്ലാവരെയും ചിരിപ്പിച്ചു കൈകൊട്ടിക്കും. താനും ചിരിക്കും. മറ്റുള്ളവർക്ക് അറിവും രസവും ഒരേ സമയത്തു ലഭിക്കും."

ഒരു ചാതുരികതയെക്കാൾ ഹൃദയംഗമതയായിരുന്നു പി. കെ.-യുടെ സംഭാഷണത്തിന്റെ പ്രത്യേകത്വം. ആത്മാർത്ഥമായിട്ടുള്ളതല്ലാതെ നാടകീയമായി അതിൽ ഒന്നും ഉണ്ടായിരുന്നില്ല. സംഭാഷണത്തിൽ ഹൃദയംതുറന്നുള്ള പോക്ക് എല്ലാവരുടെയും കാര്യത്തിൽ സ്വസാദ്ധ്യമായിട്ടുള്ളതല്ല. വിശേഷിച്ചു പരിഷ്കൃതജനസമൂഹമായതിൽ ഇത്തരം സംഭാഷണത്തെക്കാൾ തന്ത്രനിപുണമായവാചകങ്ങൾ കൂടുതൽ ആവശ്യമായിരിക്കുന്നു. ഉള്ളതുപലതും മറച്ചുവച്ചും, ഇല്ലാത്തതു മോടിപ്പിച്ചും

ങ്ങളായിരുന്ന കഴിവ് അന്യാദൃശമായിരുന്നു. അതു ഹൃദയ ശൈഥില്യത്തെ പ്രദർശിപ്പിച്ചു. എന്നാൽ ആ ചിരി കേവലം കാപട്യമില്ലാത്തതായിരുന്നില്ല. ചിലപ്പോഴും അതിൽ പരിഹാസത്തിന്റെ തീക്ഷ്ണശസ്ത്രങ്ങളും ഉൾക്കൊണ്ടിരുന്നു. ചില കേന്ദ്രങ്ങളിൽ അവ ദൃഢമായിത്തറയ്ക്കുകയും ചെയ്തിരുന്നു. എന്നാൽ ഇവയൊന്നും കരുതിക്കൂട്ടിയുള്ള പ്രയോഗങ്ങളല്ലായിരുന്നു; സംഭാഷണാവസരത്തിനൊപ്പം സ്വാഭാവികമായി പുറപ്പെട്ടിരുന്നവയെന്നല്ലാതെ ഞെരിപ്പിച്ചെടുത്തുകൊണ്ടുള്ള കൃത്രിമകാഠിന്യം ലേശവുമുണ്ടായിരുന്നില്ല. പക്ഷേ പി. കെ.-യുടെ ചിരി പലരെയും വേദനിപ്പിച്ചു. അതിനകമ്പടി സേവിച്ചു വാക്കുകളും ഭാവങ്ങളും പലരെയും അസ്വസ്ഥരാക്കി. എന്തിലും സ്ഫുടതയായിരുന്നു ആ ചിരിയുടെ സാധാരണ ലക്ഷണം. അതിന്റെ സാരസ്യം പ്രതിയോഗികൾക്കുപോലും സ്വാഗതാർഹമായിരുന്നു. പലരും അതിനെ ഭയപ്പെട്ടിരുന്നവെങ്കിലും ആരും അതിനെ വെറുത്തിരുന്നില്ല. അദ്ദേഹത്തിന്റെ ഭാഷയിൽത്തന്നെ പറഞ്ഞാൽ അതു 'ഖേദാന്തത്തിലും മോദാന്തർഗത'മായിരുന്നു. പി. കെ.-യുടെ സുപ്രസന്നമായ ചിരിയെപ്പറ്റി ശ്രീ: മള്ളൂർ ഗോവിന്ദപ്പിള്ള ഒരു പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിച്ചു. "പി. കെ.-യുടെ ചിരി മറക്കുവാൻ സാധിക്കുമോ? അതുപോലെ ഒന്നു ചിരിക്കുവാൻ ഞങ്ങളുടെ കൂട്ടത്തിൽ ആരെങ്കിലുമുണ്ടോ? പുച്ഛിച്ചാണോ" പി. കെ. ചിരിച്ചുകൊണ്ടേ പ്രതിയോഗി പറ്റൂ. വാത്സല്യത്തോടുകൂടിയാണെങ്കിൽ ഒരാറും അതിൽ ഒലിച്ചുപോകും."

പരിഹാസരസം എത്രമുന്നിട്ടുനിന്നാലും പക്ഷപാതം പി. കെ.-യ്ക്കു ലേശവുമുണ്ടായിരുന്നില്ല. പരിഹാസ

ത്തിൽ കമറയയാകക ദൂഷണം അന്തർഭവിക്കാതിരിക്കയി
ല്ലെന്നു തീർച്ചതന്നെ. എന്നാൽ ഉദ്ദേശംകൊണ്ടാണു് യഥാ
ർത്ഥ ഗുണദോഷം വിവേചിക്കേണ്ടതു്. വ്യക്തിയോടുള്ള വെ
റുപ്പം വിദ്വേഷവുംകൊണ്ടോ അയാളെ അധഃപതിപ്പിക്കണ
മെന്നുള്ള പ്രത്യേക ഉദ്ദേശ്യത്തോടുകൂടിയോ പി. കെ.-യാതൊ
ന്നും ആക്ഷേപിച്ചിട്ടില്ല. സംഭാഷണരസികത്വത്തിലേയ്ക്കുവന്ന
ആക്ഷേപശരങ്ങളും വ്യക്തിയെക്കാളും സമഷ്ടിയെ പരാമ
ർശിക്കുന്നവയായിരിക്കും. ഒരു സമൂഹത്തിന്റെ മാതൃക
യാണു് മിക്കവാറും പി. കെ.-യുടെ പരിഹാസശരം.
ഒരു പ്രത്യേകവ്യക്തിയെപ്പറ്റി ആക്ഷേപിക്കേണ്ടിവന്നി
ട്ടുള്ള അഭിപ്രായങ്ങളെ നിയന്ത്രിക്കുവാൻ പി. കെ. ജാഗരൂ
കനായിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും രാഗദ്വേഷാദി
കളിൽനിന്നും നിശ്ശേഷം വിമുക്തനായ ഒരു പരമഹംസനാ
യിരുന്നില്ല പി. കെ. ശത്രുമിത്രഭേദം അദ്ദേഹത്തിനു നല്ല
പോലെ ഉണ്ടായിരുന്നു. എതിർക്കാൻ വരുന്നവർ നിർദ്ദാ
ക്ഷിണ്യമായി തക്ക സമ്മാനം കൊടുക്കുന്നതിനുള്ള മനോഭാ
വവും വാഗ്വിലാസങ്ങളും അദ്ദേഹത്തിൽ പ്രകടമായി കണ്ടി
രുന്നു. അവ കടിക്കു കൊള്ളുന്നതരത്തിലും പ്രയോഗിക്കുന്ന
തിൽ യാതൊരു കുസലും ഇല്ലായിരുന്നു. അങ്ങനെയുള്ള
സന്ദർഭങ്ങളിലാണു് ശ്രീ: മള്ളൂർ അഭിപ്രായപ്പെട്ടതുപോ
ലെ പി. കെ. പുച്ഛിച്ചു ചിരിക്കുമ്പോൾ പ്രതിയോഗി മരിക്കു
ന്നതു്. എന്നാൽ ഈ പുച്ഛരസത്തിലും വിദ്വേഷബുദ്ധിയല്ല
കാണാവുന്നതു്. പ്രതിയോഗിയുടെ ബുദ്ധിശൂന്യത, യുക്തി
രാഹിത്യം, പൂർവാപരവൈരുദ്ധ്യം, അപാണ്ഡിത്യം മുത
ലായവയായിരിക്കും ഉന്നയിക്കപ്പെടുന്നതു്. മഹാകവി

ളിൽ അനാസക്തിയും, ഗാൎഹികസൌഭാഗ്യത്തിലുള്ള നിസ്സംഗതാഭാവംകൊണ്ടു ആയിരിക്കണമെന്നില്ല. പി. കെ-യുടെ കാൎയ്യമാണെങ്കിൽ, ഗാൎഹികബുദ്ധി ഇത്ര ദൃഢമായി പ്രകാശിപ്പിട്ടുള്ളവർ ചുരുക്കം. ജീവിതസൌഭാഗ്യങ്ങളിൽ അദ്ദേഹം ലേശവും അനുത്സുകനായിരുന്നില്ല. എന്നാൽ ഇവയ്ക്കു കല്പിച്ചിരുന്ന വില മററു പലതിനോടുമുള്ള താരതമ്യേനയാകൎക്കം വിധേയമായിരുന്നുവെന്നുമാത്രം.

ദാമ്പത്യസൌഭാഗ്യം, സന്താനസൌഭാഗ്യം, ധനപ്രതാപം, ലോകപ്രശസ്തി എന്നിവകൊണ്ടുമാത്രം തൃപ്തിപ്പെടുന്ന സ്വഭാവക്കാരനായിരുന്നുവെങ്കിൽ പി. കെ-യ്ക്കു പരിപൂൎണ്ണമായ ചാരിതാൎത്ഥ്യത്തിനവകാശമുണ്ടായിരുന്നു. എന്നാൽ മേൽ പറഞ്ഞവയിലൊക്കെ ശ്രദ്ധാലുവായിരുന്നുവെങ്കിലും, അദ്ദേഹത്തിന്റെ ഹൃദയാന്തൎഭാഗമായ ഏതോ ശക്തികൾ അവയെല്ലാം ഉപരിയായ ശരണത്തിൽ സൎവ്വദാ വ്യാപരിച്ചുകൊണ്ടിരുന്നു. വിജ്ഞാനാന്വേഷണമായിരുന്നു ആ ഹൃദയത്തിനു ഏററവും അഭിമതമായിരുന്ന വ്യാപാരം. മററു സകലത്തും അതിനു വിധേയത്വം വഹിച്ചിരുന്നതേയുള്ളു. ജീവിതാന്തത്തിനും ലോകവ്യവഹാരവേദിയിൽ നിന്നു മാറി എന്തെല്ലാം പ്രവൃത്തിമണ്ഡലങ്ങളെ ആശ്രയിച്ചിരുന്നാലും പി. കെ-യുടെ ഹൃദയം നിൎവൃതി അനുഭവിച്ചതു ആവക വ്യാപാരങ്ങളിൽ നിന്നെല്ലാം വിമുക്തമായി, വാഗ്ദേവീവിലാസരംഗങ്ങളിൽ മുഴുകിയിരുന്ന സമാധിവേളകളിൽ മാത്രമായിരുന്നു. ഇതുകൊണ്ടുതന്നെയാണു ലോകസൌഭാഗ്യചിന്തകൾക്കു താരതമ്യേനയുള്ള പ്രാധാന്യം മാത്രമേ പി. കെ-യുടെ ജീവിതത്തിൽ കല്പിക്കേണ്ടതുള്ളു എന്നു മേൽ പ്രസ്താവിച്ചതു.

പി. കെ.-യുടെ ഗാർഹികസാമ്പത്തികകാര്യം പൂർവാപരവിരുദ്ധത നിറഞ്ഞ ഒന്നായിരുന്നു. വെളിയിലുള്ളവരോടു പെരുമാറുമ്പോൾ വലുതായ ധനതൃഷ്ണ പ്രദർശിപ്പിച്ചിരുന്ന അദ്ദേഹം, ഗൃഹസംബന്ധമായ ചെലവുകൾ സംബന്ധിച്ചിടത്തോളം കേവലം അശ്രദ്ധനായാണു കാണപ്പെട്ടത്. വെളിയിൽത്തന്നെയും വക്കീൽ പ്രവർത്തിച്ചിരുന്നപ്പോഴുള്ള ധനലാഭാഭിലാഷം പ്രവൃത്തിയിൽ കണ്ടിരുന്നില്ലെന്നാണ് അദ്ദേഹത്തെ അടുത്തറിയാവുന്നവർ പറയുന്നത്. "പി. കെ. ഒരു ലുബ്ധനാണെന്ന് സ്വയം അഭിമാനിച്ചിരുന്നു. എന്നാൽ സ്വന്തം കാര്യങ്ങളിൽ മിതവ്യയം പരിപാലിക്കുവാൻ അദ്ദേഹത്തെക്കൊണ്ടു സാധിച്ചിരുന്നില്ല" എന്ന് സ്വസ്തിതിലകൻ ടി. കെ. വേലുപ്പിള്ള അഭിപ്രായപ്പെട്ടതായി പ്രസ്താവിക്കുകയുണ്ടായി. ധനത്തിന്റെ മാഹാത്മ്യത്തെപ്പറ്റി അദ്ദേഹം ധാരാളം സംസാരിച്ചിരുന്നു. ധനം സമ്പാദിക്കുവാൻ പലരെയും ഉപദേശിക്കാറുമുണ്ടായിരുന്നു. "നിത്യമർത്ഥസമാർജ്ജനം കരണീയം പ്രയത്നേന സർവദാ" എന്നവസാനിക്കുന്ന ശ്ലോകം അദ്ദേഹം സാധാരണമായി ഉദ്ധരിക്കാറുണ്ടായിരുന്നു. എന്നാൽ കിട്ടാവുന്നിടത്തോളം വാങ്ങുക, കിട്ടുന്നതിനെ സൂക്ഷ്മം സംരക്ഷിക്കുക എന്നീ സംഗതികളിൽ അദ്ദേഹത്തിന്റെ ജീവിതം ഒരു പരാജയമായിട്ടാണ് കലാശിച്ചത്. നൂറുരൂപാ കൊടുക്കേണ്ടിടത്ത് പത്തുരൂപാകൊണ്ട് അദ്ദേഹത്തെ തൃപ്തിപ്പെടുത്തുവാൻ പല കക്ഷികൾക്കും കഴിഞ്ഞിട്ടുണ്ട്. മാസത്തിൽ ഒരു വലിയ തുക ഗൃഹകാര്യങ്ങൾക്കു ചെലവായിരുന്നതിനെപ്പറ്റി കാര്യമായ യാതൊരന്വേഷണവും അദ്ദേഹം നട

ർക്കണം. വിദ്യാർത്ഥിജീവിതകാലത്തു്, അടുത്തബന്ധത്തെക്കു്
ആവശ്യമായ മുണ്ടു സൂക്ഷിക്കുന്നതിനുള്ള വ ഗുതയിൽ മുട്ടോ
ളവും തോർത്തുമുണ്ടുമൊക്കെ തണുപ്പുള്ള രാത്രികൾ കഴിച്ചുകൂ
ട്ടിയ കഥയും ഈ അവസരത്തിൽ അനുസ്മരണീയമാണു്.
അന്നു ഏററതായ ഏതായശങ്ങൾ ഒരു കാലത്തും കാണാറു
പോലെയെന്നു തോന്നുന്നില്ല. അവ ആ ഏടുമതായി കരു
ത്തൊക്കെ ചിക്കനമാക്കുകയാണു ചെയ്തതു്. അന്യന്മാരിൽ
നിന്നുള്ള സൗജന്യങ്ങൾ അന്നന്നത്തെ കഷ്ടതകൾക്കാശ്വാസമാ
യിരുന്നുവെങ്കിൽ അതുണ്ടാകില്ല; ലോകത്തോടു് ഒരു
കയ്പ്പിന്നു് അവകാശമുണ്ടാകുമായിരുന്നു. എന്നാൽ അഭി
മാനിയായ പി. കെ. അന്യരോടു ദാനം യാചിച്ചില്ല. ആരും
അറിഞ്ഞുകൊടുത്തതുമില്ല. ബാല്യംമുതൽ സഹിച്ചപരിശ്രമ
ത്തിന്റെ ഫലംതന്നെ അദ്ദേഹം അനുഭവം ആസ്വദിച്ചു.
ഇതു് ധനസംബന്ധമായി ഒരു കഠിനാഭ്യാസം, ദൈന്യവൈരാ
ഗ്യം, അദ്ദേഹത്തിലുളവാക്കി. ധനമില്ലെങ്കിൽ മനുഷ്യന്റെ
നിസ്സഹായത എത്ര ഭയങ്കരമാണെന്നുള്ള ഒരു യാഥാർത്ഥ്യ
ബോധം ഇളംപ്രായത്തിലെ കയ്പനുഭവത്തിൽ ഓരോരുത്ത
കർശനനിർബന്ധങ്ങൾ അഭ്യാസമായി മുദ്രണംചെയ്തു. സമ്പാദ്യ
ശീലമാണു് മനുഷ്യന്റെ ഏററവും അത്യാവശ്യമായ
ജീവിതോപകരണമെന്നു് ഇതു പഠിപ്പിച്ചു. പി. കെ.യുടെ
ധനാഭിലാഷത്തെയും, ധനവ്യയത്തിലും വൈമനസ്യത്തെ
യും ആക്ഷേപിക്കുന്നവർ മേൽപ്പറഞ്ഞ സാഹചര്യങ്ങൾ
കൂടി പരിഗണിക്കേണ്ടതാണു്.

ഇതുപോലെതന്നെയാണു് പ്രവൃത്തികൾക്കുള്ള പ്രതി
ഫലത്തെയും, പ്രതിഫലമില്ലാത്ത പ്രവൃത്തിയുടെ അഭിലാഷ

ണിയതയിൽ അദ്ദേഹത്തിന്റെ വിശ്വാസം ദൃഢമായിരുന്നു. സാഹിത്യപരിശ്രമങ്ങൾകൊണ്ടാണല്ലൊ അദ്ദേഹം ആജീവകാലത്തു ദാരിദ്ര്യത്തോടു സമരം ചെയ്തതു്. അതിനാൽ സാഹിത്യം ധനപരമായി വിലയുള്ളതാണെന്നു് അദ്ദേഹത്തിനു ബലമായ വിശ്വാസമുണ്ടായി. വിലയില്ലാത്ത രീതിയിൽ സാഹിത്യത്തെ വ്യാപരിപ്പിക്കുവാൻ പി. കെ. ഇച്ഛിച്ചിരുന്നില്ല. ഇതു കേവലം സ്വാർത്ഥതകൊണ്ടുള്ള മനോഭാവമാണെന്നു പറയുന്നതു് അടിസ്ഥാനശൂന്യമാണു്. സ്വന്തം പരിശ്രമങ്ങളിൽ അദ്ദേഹത്തിനു ബലമായ മതിപ്പുണ്ടായിരുന്നു.

എങ്കിലും പ്രതിഫലേച്ഛയും തൊഴിലിലുള്ള അഭിമാനവും പി. കെ.-യുടെ ഗ്രന്ഥങ്ങളെപ്പറ്റിയുള്ള പൊതുജനമതിപ്പിനെ സാരമായി ബാധിച്ചുവെന്നു പറയാതെ തരമില്ല. പി. കെ. ജന്മനാ ഒരു സാഹിത്യകാരനായിരുന്നു. അദ്ദേഹം സമുദായത്തിനു ചെയ്തിട്ടുള്ളതിൽ ഏറ്റവും ഉൽകൃഷ്ടമായ സേവനം സാഹിത്യപരിപോഷണമാണു്. എന്നാൽ സാഹിത്യത്തിനു സമർപ്പിക്കപ്പെട്ടിരുന്ന ആ ജീവിതം അരിഷ്ടാക്രാന്തമാക്കി, ജനക്ഷേമത്തിനായി ഉഴിയുകയാണു് അദ്ദേഹം ചെയ്തതു്. സാഹിത്യവും ജീവിതോൽക്കർഷവും തമ്മിൽ ഇടകലർന്നപ്പോൾ പി. കെ.-യുടെ പ്രായോഗികബുദ്ധിയിൽ കൂടുതൽ ഇടംകിട്ടിയതു ധനാഗമത്തിനായിരുന്നു. അതിനാൽ ഉൽകൃഷ്ടമായ ആ പ്രതിഭാവിലാസത്തിന്റെ പരിപൂർണ്ണപ്രയോജനം കൈരളിക്കു ലഭിക്കാതെപോയി. ത്യാഗോന്മുഖമായ മനോഭാവത്തിന്റെ അഭാവം ആയിരിക്കണം, നിസ്വാർത്ഥമായ സാഹിത്യസേവനത്തിൽ അദ്ദേഹത്തെ പരാങ്മുഖനാക്കിയതു്. എന്താ

യാലും ഈ കുറവു തീർക്കാൻ അതൊന്നും സഹായിച്ചുവെ ങ്കിലും പൊതുവേ അദ്ദേഹത്തിന്റെ നേട്ടങ്ങളെ തെല്ലൊന്നു മ്ലാനമാക്കി. അപാരബുദ്ധിമാൻ, അനുഗൃഹീത സാഹിത്യ കാരൻ, ഉജ്ജ്വലചിന്തകൻ, അനർഗ്ഗളവാഗ്വിഭവൻ എന്നൊക്കെയുള്ള നിലയിൽ ആരാധ്യനായിത്തീർന്ന ഒരു മഹാനുഭാവൻ ഒരു ത്യാഗസമ്പന്നൻകൂടിയായിരുന്നെങ്കിൽ ആ വക മാഹാത്മ്യങ്ങൾക്ക് എത്ര കണ്ടു മാറ്റുകൂട്ടുമായിരു ന്നുവെന്നു പറയേണ്ടതില്ലല്ലോ. എന്നാൽ പി. കെ. ത്യാഗം കൊണ്ടുള്ള നേട്ടത്തിന്റെ മാഹാത്മ്യം മനസ്സിലാക്കിയില്ല. “ഉദരഭരണവ്യഗ്രതയാൽ ഘനമായതു”മൂലം താൻ സാഹിത്യ മാർഗ്ഗത്തിൽനിന്നും ‘പ്രത്യാഹൃതദൃഷ്ടി’യായിരിക്കുകയാണെ ന്ന് അദ്ദേഹം പലപ്പോഴും പറഞ്ഞിട്ടുണ്ട്. ധാരാളം വരുമാ നത്തോടുകൂടിയ അദ്ധ്യാപകവൃത്തിയിൽ അടിയുറപ്പിച്ചതിനു കൊണ്ടുള്ള ആ നില താൽക്കാലികമായ നേട്ടങ്ങളെ വളരെ സഹായിച്ചിരിക്കാമെങ്കിലും, യശസ്സിനെ അതു വളരെ ദുർബ്ബലപ്പെടുത്തിയിട്ടുണ്ട്. കേരളഭാഷയിലെ സുവർണ്ണലി പികളുടെ പ്രകാശനത്താലെ ശോഭിക്കേണ്ടിയിരുന്ന എത്ര മഹാഗ്രന്ഥങ്ങളുടെ നിർമ്മാണമുഹൂർത്തങ്ങളാണ് അന്യായം തയാറാക്കുക, പത്രിക എഴുതുക, പായിന്റർപ്പെടുത്തുക, ഹീയറിങ്ങു നടത്തുക മുതലായ ജോലികളിലങ്ങളായ നിയമ കാര്യങ്ങൾക്കായി വിനിയോഗിക്കപ്പെട്ടതെന്നു വിചാരിക്ക വാൻ പ്രയാസം. പ്രസിദ്ധരാഷ്ട്രീയ ചിന്തകനായ ബക്കി നെപ്പറ്റി ഒരു നിരൂപകൻ പ്രസ്താവിച്ചതുപോലെ മനുഷ്യ സമുദായത്തിനുവേണ്ടി പൊതുവെ വിനിയോഗിക്കേണ്ടി യിരുന്ന കഴിവുകൾ ഒരു സങ്കുചിതസീമയിൽ ചെലവഴിക്ക

കയാണ് പി. കെ-യും ചെയ്തതു്. തന്മൂലം കേരളീയമനസ്സിൽ കൂടുതൽ ഉജ്ജ്വലവും ഉദാത്തവുമായി പ്രകാശിക്കേണ്ടിയിരുന്ന ഒരു സാഹിത്യജ്യോതിസ്സ് അതിന്റെ പ്രഭാപ്രസരത്തെ അപൂർണ്ണമായി മാത്രം ചൊരിഞ്ഞിട്ടു മറഞ്ഞു.

* * * *

സ്വന്തം കഴിവുകളിലും, അവയ്ക്കനുയോജ്യമായ സ്ഥാനമഹിമകളിലും പി. കെ-യ്ക്കു ഉറച്ച വിശ്വാസവും മതിപ്പും ഉണ്ടായിരുന്നു. എവിടെയും തലയുയർത്തി നില്ക്കുന്നതിനല്ലാതെ വിധേയത്വം സമ്മതിക്കുവാൻ അദ്ദേഹം സന്നദ്ധനായില്ല. പണ്ഡിതസദസ്സുകളിൽ അപേക്ഷിച്ചും, പി. കെ-യുടെ പ്രാമാണ്യമാവാം പ്രകടമായിരുന്നു. സ്വാഭിമാനിത്വത്തെ ഹനിക്കാതെ പിൻവാങ്ങലിനെ അനുകരിക്കുന്ന രീതിയല്ല പി. കെ-യ്ക്കുണ്ടായിരുന്നതു്. "പ്രഥമം സമരം" എന്നുള്ള പ്രസ്ഥാനം അദ്ദേഹത്തിന്റെ കാര്യത്തിൽ വളരെ യോജിച്ചിരിക്കും. പി. കെ-യുടെ എഴുത്തിലും, പ്രസംഗത്തിലും, സംഭാഷണത്തിലും സ്ഫുരിക്കുന്ന വ്യക്തിപ്രഭാവത്തെ, ഔദ്ധത്യത്തിന്റെ ലക്ഷണമായി ചിലർ വ്യാഖ്യാനിച്ചു കേട്ടിട്ടുണ്ടു്. ഈ ആരോപണത്തിൽ വല്ല പരമാർത്ഥവും ഉണ്ടെങ്കിൽ അതു് സ്വന്തം ശേഷിയിലും ശക്തിയിലും അദ്ദേഹത്തിനു ദൃഢബോധമുണ്ടായിരുന്നതുകൊണ്ടുമാത്രമാണു്". അർഹതയില്ലാത്ത യാതൊന്നിലും അദ്ദേഹം അഭിമാനിച്ചില്ല; എന്നാൽ അടുത്തിരിക്കുന്നവന്റെ ശീർഷത്തിൽ സ്വന്തം ഔന്നത്യം സ്ഥാപിക്കുവാൻ ശ്രമിക്കുന്നവരെ അത്ര വകവെച്ചുകൊടുക്കുന്ന ശീലമല്ല അദ്ദേഹത്തിനുണ്ടായിരുന്നതു്. അങ്ങിനെ ആരെങ്കിലും ശ്രമിച്ചിട്ടുള്ള സന്ദർഭങ്ങളിൽ അവരെക്കാൾ ഉയർന്നുനില്ക്കുകയായിരുന്നു

അദ്ദേഹത്തിന്റെ പതിവു്. ഒരിക്കൽ ഒരു സദസ്സിൽ വച്ചു്, സ്വകീയസ്ഥാനത്തിൽ അത്യഭിമാനിയും, കുറെ ഒക്കെ പ്രകടനബുദ്ധിയുമായ ഒരു അദ്ധ്യക്ഷൻ, സദസ്സിൽ അവിചാരിതമായി സന്നിഹിതനായ പി. കെ.-യെക്കൊണ്ടു് ഒന്നു പ്രസംഗിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടെ, "ഇനി മി. പി. കെ. നാരായണപിള്ള പ്രസംഗിക്കുന്നതായിരിക്കും" എന്നു പറഞ്ഞപ്പോൾ, പി. കെ. എഴുന്നേറ്റു് ഏതാണ്ടു് അതേ സ്വരത്തിൽത്തന്നെ "പി. കെ. നാരായണപിള്ള പ്രസംഗിക്കാതെയും ഇരിക്കും" എന്നു പറഞ്ഞിട്ടു് ഇരുന്നതായി കേട്ടിട്ടുണ്ടു്. സാധാരണയായി, എഴുത്തിലായാലും, പ്രസംഗത്തിലായാലും വിധേയത്വമുള്ള ഭാഷാചാപലം അദ്ദേഹത്തിനു വശമില്ലായിരുന്നു. തന്നെപ്പററിയോ, തന്നെക്കുറിച്ചോ എന്തെങ്കിലും പറയുമ്പോൾ 'ഈയുള്ളവൻ' എന്നും മററും അനവസരത്തിനു്, പകരം 'അസ്മാദൃശന്മാർ' 'അസ്മദാദരത്തിനു പാത്രീഭവിച്ചവർ' എന്നും മററുമുള്ള ഉയർന്ന ശൈലികളത്രേ അദ്ദേഹത്തിനു തോന്നുകയുള്ളൂ. ഗ്രന്ഥാവതാരികകൾ, അദ്ധ്യക്ഷപ്രസംഗങ്ങൾ മുതലായവയിൽ എത്രതന്നെ പ്രാമാണ്യബോധത്തോടുകൂടിയുള്ള പ്രസ്താവനകൾ കണ്ടാൽ, അടുത്തറിഞ്ഞിട്ടില്ലാത്തവർ അദ്ദേഹത്തിൽ അഹംബുദ്ധി ആരോപിച്ചെന്നു വരാം. സദസ്സുകളിൽ ഇന്ദ്രനെയും ചന്ദ്രനെയും വകവയ്ക്കാത്ത ആ നില ഈ ധാരണയെ കുറച്ചുകൂടി സഹായിച്ചേക്കാം. എന്നാൽ, പി. കെ.-യുടെ സ്വാഭാവികമായ എളിയ ഗതികളും, അന്യാദൃശമായ പ്രതിഭാപ്രഭാവവും ശരിയായി മനസ്സിലാക്കിയിട്ടുള്ളവർ തെററിദ്ധരിക്കുകയോ, അർഹിക്ക

ന്നതിൽ കൂടുതൽ ഭാവിച്ചുതായി കുററം ആരോപിക്കുകയോ ചെയ്യുകയില്ലെന്നുള്ളതു് തീർച്ചയാണു്. ഗംഭീരനായ ഒരു ഗജവീരന്റെ പ്രൌഢയാനത്തിൽ അഹങ്കാരം ആരും ആരോപിക്കാറില്ലല്ലോ. അതു് ഒരു അഴകായേ വിചാരിക്കാറുള്ളു. അതുപോലെ പി. കെ.-യുടെ സ്വാഭാവികമായ ഗംഭീരഭാവവും ഭാഷയും അദ്ദേഹത്തിന്റെ ശ്രേഷ്ഠത്വംമാത്രമായിരുന്നുള്ളു.

സംഭാഷണത്തിലെ ഉത്തമത്വതയേയും അകൃത്രിമതയേയും വിവരിച്ചുവല്ലോ. ഇതിനോടൊട്ടുള്ള ചെറുമാററത്തിൽ പി. കെ.-യിൽ സാധാരണ കണ്ടുവന്ന ഉപചാരാദരവും അനാടകീയതയുംകൂടി ഈ അവസരത്തിൽ പ്രസ്താവയോഗ്യമായിരിക്കുന്നു. സന്ദർശകന്മാരുടെ ആഗമനത്തിൽ ചിലർ കാണിക്കാറുള്ള മിഥ്യാസംഭ്രമങ്ങൾ പി. കെ.-യിൽ കണ്ടിരുന്നില്ല. സാധാരണ പരിചിതന്മാരുടെ കാര്യത്തിൽ 'ഇരിക്കണം' എന്നുള്ള ഉപചാരവാക്കുകൾതന്നെ അദ്ദേഹം വളരെ ചുരുക്കമായേ ഉച്ചരിച്ചിരുന്നുള്ളു. ചിലപ്പോൾ ചാരുകസാലയിൽനിന്നു് നിവർന്നിരുന്നുവെന്നുതന്നെ വരികയില്ല. ഗ്രന്ഥപാരായണത്തിലോമറ്റോ വ്യാപൃതനായിരിക്കുമ്പോഴാണെങ്കിൽ, ഒരുപക്ഷേ മൂക്കുകണ്ണട നെററിയിലേക്കു് ഒന്നു കീഴത്തിവച്ചിട്ടു സ്വാഗതസൂചകമായ ഒന്നു രണ്ടു സംസാരവാക്കുകൾ പറഞ്ഞുവെന്നു വന്നേക്കാം. കോട്ടയത്തു വക്കീലായിരിക്കുമ്പോഴും, ആലപ്പുഴ സനാതനം ഹൈസ്കൂളിലെ ഏതാനും വിദ്യാർത്ഥികൾ പി. കെ.-യെ ഒരു യോഗാദ്ധ്യക്ഷസ്ഥാനത്തേക്കു ക്ഷണിക്കുവാൻചെന്നു. കുറച്ചുസമയത്തെ ഒഴിവുകഴിവു പറച്ചിലിനുശേഷം വിദ്യാർത്ഥികളുടെ അഭ്യർത്ഥന സ്വീകരിച്ചുവെങ്കിലും ആ സമയമൊക്കെയും അവ

ഹത്തെന്നെ തനിക്കുണ്ടായിട്ടില്ലെന്നു ശ്രീ. കുഞ്ചുപിള്ള പ്രസ്താവിക്കുന്നു.

* * * *

ദീർഘകാലാർജ്ജിതമായ സംസ്കാരത്തിന്റെ പരിണതഫലമായിരുന്നു ആ സ്വഭാവം. ഒരു വിജ്ഞാനസമ്പന്നൻ സ്വഭാവസംസ്കരണമുള്ളവനായിരിക്കണമെന്നില്ല. മറിച്ചുള്ള ദൃഷ്ടാന്തങ്ങൾ സർവ്വസാധാരണവുമാണ്. ചുരുക്കം ചിലരിൽ മാത്രമേ വിജ്ഞാനം സ്വഭാവത്തിൽ ലയിച്ച് താദാത്മ്യം പ്രാപിക്കാറുള്ളു. അവരാണു യഥാർത്ഥ ജ്ഞാനികൾ. അവരെ ഉദ്ദേശിച്ചാണ് അന്തഃകരണപ്രവൃത്തികൾ പ്രമാണമാണെന്നു കാളിദാസൻ പറഞ്ഞിട്ടുള്ളത്. പി. കെ.യുടെ അന്തഃകരണശുദ്ധി അഗാധമായ ഒരു മനസ്സംസ്കാരത്തെ സൂചിപ്പിച്ചു. ജീവിതത്തിൽ എന്തെല്ലാം അനുഭവങ്ങൾ വന്നാലും സമചിത്തത പരിപാലിക്കുവാൻ കഴിയുന്ന ആളിനെയാണ് ധീരോദാത്ത് എന്നു പറയേണ്ടത്. എത്ര പ്രിയപ്പെട്ട വസ്തുവിലാകട്ടെ, അർഹിക്കുന്നതിൽ കവിഞ്ഞുള്ള മൂല്യവും പ്രാധാന്യവും കല്പിക്കാതിരിക്കുകയും, അതിനോടു നിയന്ത്രണാതീതമായ മമതാബന്ധത്തിനു വിധേയനാകാതിരിക്കുകയും ചെയ്യുവാൻകഴിയുന്ന ആൾ ധന്യനാണ്. ജീവിതത്തിൽ എല്ലാ പ്രത്യാഘാതങ്ങളെയും നേരിടുന്നതിനുള്ള മനോവിശാലതയും ആത്മവീര്യവും അപ്രകാരമുള്ള ആളിനുണ്ടായിരിക്കും. പി. കെ. ലോകം പരിത്യജിച്ച ഒരു നിസ്സംഗനായിരുന്നില്ല. ജീവിതത്തെ ഗൗരവബുദ്ധിയോടുകൂടിത്തന്നെയാണ് അദ്ദേഹം വീക്ഷിച്ചത്. ലൗകികകാര്യങ്ങളിൽ തികഞ്ഞ ഔത്സുക്യവും അദ്ദേഹത്തിനുണ്ടായിരുന്നു. എന്നാൽ ഈ ഗൗരവബുദ്ധിയും മമതയും സ്വഭാ

സൌഭാഗ്യങ്ങളുടെ അഭാവത്തിൽ വൈജ്ഞാനികമായ ഒരു ലോകത്തിലേക്കു മനസ്സു പിൻതിരിച്ചു് ആനന്ദമടയുവാൻ കഴിഞ്ഞു. ചിരകാലാർജ്ജിതമായ ആ വിജ്ഞാനസമ്പത്തും, തദധിഷ്ഠിതമായ സംസ്കാരവും അവസാനകാലത്തു അദ്ദേഹത്തിനു ശാന്തിനികേതനങ്ങളായിത്തീൎന്നു.

നിരന്തരപരിശ്രമങ്ങൾകൊണ്ടു പി. കെ. പലതും നേടി. എന്നാൽ മേൽ സൂചിപ്പിച്ചതുപോലെ ആ നേട്ടങ്ങളിൽ ഒരു നിൎമ്മമത്വം പാലിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. സ്ഥാനമാനങ്ങളെ വെറുത്തിരുന്നില്ല; എങ്കിലും അവയുടെ പുറകെ അദ്ദേഹം വെമ്പലോടെ ഓടിയില്ല. ഈശ്വരവിശ്വാസവും സന്മാൎഗ്ഗനിഷ്ഠയും ആ ജീവിതത്തിന്റെ പ്രത്യേകതകളായിരുന്നു. പരോപകാരത്തിൽ അത്ര പ്രവണനല്ലായിരുന്നെങ്കിലും പരോപദ്രവത്തിൽ വിമുഖനായിരുന്നു് സാധാരണ ലോകസ്വഭാവം നോക്കുമ്പോൾ ഒരനുഗ്രഹമായിവേണം കരുതുവാൻ. അദ്ദേഹത്തിന്റെ സൌജന്യശീലം അഭിനന്ദനീയമല്ലായിരുന്നിരിക്കാം; എങ്കിലും അന്യനു് മനോവിഷമമുണ്ടാക്കി യാതൊരു സമ്പത്തും അദ്ദേഹം സമാൎജ്ജിച്ചില്ലെന്നു് നിസ്സംശയം പറയാം. സ്വഭാവത്തെ സംബന്ധിച്ചിടത്തോളം അപവാദങ്ങളിൽ നിന്നും മുക്തനായി നിന്നിരുന്ന ഒരു പ്രമാണിയെ കാണുവാൻ വിഷമമാണു്.

* * * *

പി. കെ.-യുടെ വ്യക്തിവൈഭവത്തിന്റെ വിസ്തൃതിയും വൈവിധ്യസ്വഭാവവും അത്ഭുതകരംതന്നെയാണു്. അദ്ദേഹത്തെക്കാൾ പ്രശസ്തി സമ്പാദിച്ചിട്ടുള്ള അഭിഭാഷക

ന്മാരും പ്രാഡ്വിവാകന്മാരും ഈ നാട്ടിൽതന്നെ ഉണ്ടായി
ട്ടുണ്ട്". പി. കെ.-യ്ക്കു തുല്യരായ പൊതുകാര്യപ്രസക്ത
ന്മാരും സാഹിത്യകാരന്മാരും ചുരുക്കമല്ല. എന്നാൽ ഒന്നാം
കിടയിലുള്ള അഭിഭാഷകത്വം, പ്രാഡ്വിവാകത്വം, പൊതു
കാര്യപ്രാമാണികത്വം, സാഹിത്യനായകത്വം, വാഗ്മിത്വം,
പാണ്ഡിത്യം മുതലായി പലതും ഏകത്ര സമ്മേളിക്കുന്ന
ഒരൊറ്റ വ്യക്തിയെ കാണണമെങ്കിൽ കേരളത്തിൽ പി.
കെ.-യല്ലാതെ മററാരെയും പറയുവാൻ സാധിക്കുന്നതല്ല
മെല്ലാതെ ഓരോ പ്രവൃത്തിരംഗത്തിലും പ്രത്യേകം പരി
ശോഭിച്ചു അവസാനത്തിൽ പ്രഥമഗണനീയമായ ബഹുമുഖത്വത്തിൽ
തന്നെ ഓരോ സ്ഥാനം കൈക്കലാക്കുവാൻ അദ്ദേഹത്തിനു
കഴിഞ്ഞിരുന്നുവെന്ന് മനസ്സിലാക്കുമ്പോഴാണ് ആ പ്രതിഭ
യുടെ സർവ്വകാര്യക്ഷമതയും, ഔജ്വല്യം, വ്യാപ്തിയും സ്പഷ്ടമാകു
ന്നത്. "പി. കെ.-യെപ്പോലെ സകലകലാവല്ലഭനും സർവ്വ
തന്ത്രസ്വതന്ത്രനുമായ ഒരു പുരുഷൻ മലയാളക്കരയിൽ
ജീവിച്ചിട്ടില്ല!" "എന്ന്" ശ്രീ: മള്ളൂർ ഗോവിന്ദപ്പിള്ള
പ്രസ്താവിച്ചതിൽ അതിശയോക്തിയുണ്ടെന്നു തോന്നു
ന്നില്ല. അഭിഭാഷകവൃത്തിയിൽ വിജയം പ്രാപിച്ചു ന്യായാ
ധിപപീഠത്തിലേക്കു കയറുക എന്നതുതന്നെ അഭിലഷണീ
യമായൊരു നേട്ടമാണ്. ആ വക സ്ഥാനമാനങ്ങളോട് അ
ത്യുജ്ജ്വലമായ ഒരു പൊതുകാര്യജീവിതംകൂടി കൂട്ടിയിണക്കു
വാൻ സാധിക്കുന്നതു കൂടുതൽ കാര്യമായിരിക്കുന്നു. ഇവയെല്ലാ
റ്റിനും പുറമെ സമകാലികസമുദായത്തിന്റെ സാംസ്കാരികവും
കലാപരവുമായ ചിന്തകളെ ഉത്തേജിപ്പിക്കുകയും പരിപോ
ഷിപ്പിക്കുകയും, കാലക്രമത്തിൽ ഭാവിലോകം ഗ്രഹിച്ച്പ്ര

യാസം വിസ്മരിച്ചുകളയുവാൻ ഇടയില്ലാത്ത ഗംഭീരമായ ലേഖകരം അവശേഷിപ്പിക്കുകയും ചെയ്യുവാൻ കഴിയുന്ന പ്രതിഭാശാലി ധന്യധന്യനാണ്. പ്രസംഗബലത്തോടുകൂടി സ്വഭാവഗുണവും ജീവിതവിശുദ്ധിയും സമ്മേളിക്കുന്നത് എത്രയോ വിരളം. ഈ അപൂർവസാമഗ്രികളെയെല്ലാം സമഞ്ജസമായി അന്തര്ലയിപ്പിച്ചിരുന്ന ഒരു അസാധാരണവ്യക്തിയായിരുന്നു കഥാപുരുഷൻ. അഥവാ ഒരു വ്യക്തിയെക്കാൾ ഒരു സ്ഥാപനത്തിന്റെ മഹത്വബോധമാണ് അദ്ദേഹത്തെപ്പറ്റി സ്മരിക്കുമ്പോൾ നമുക്കുണ്ടാകുന്നത്. നാടകമണ്ഡലത്തിൽ വല്ലപ്പോഴുമാത്രം ഉദയംചെയ്യുന്ന അപൂർവജ്യോതിസ്സുകളുടെ പ്രതീതിയും അദ്ദേഹത്തെപ്പറ്റി ഉണ്ടാകാതിരിക്കുന്നില്ല. ഇത്ര ശോഭയുള്ള ഒരു തേജോഗോളം ദർശിക്കുവാൻ കേരളീയർ ഇനി അനേകശതകം പ്രതീക്ഷിക്കേണ്ടിവന്നേക്കാം. എങ്കിലും ബാഹ്യദൃഷ്ടികൾക്കു ഇപ്പോൾ അഗോചരമായ ആ ഉജ്ജ്വലതാരം കേരളനാടകമണ്ഡലത്തെ ശാശ്വതമായി പ്രകാശിപ്പിക്കുമാറാകട്ടെ.

ശുഭം.



